# സ്ത്രീ എന്നും വഞ്ചിത!



നാടകം

റ്റികെ രാംചന്ദ്

# നാടകത്തേക്കുറിച്ചും അതിൻെറ അവതരണത്തേക്കുറിച്ചും

നാകത്തിനുവേണ്ടി ഒരു നാടകമല്ലിത്. ചില പ്രധാനപ്പെട്ട വിഷയങ്ങങ്ങൾ ഒരു നാടകത്തിൽകൂടി അവതരിപ്പിക്കപ്പെടുമ്പോൾ, കാണികൾ ആ നാടകം സശ്രദ്ധം വീക്ഷിക്കുകയും, അഭിനന്ദിക്കുകയും ആസ്വദിക്കുകയും ചെയ്യുന്നു. പക്ഷേ, ഒരിക്കൽ അവർ നാടകശാല വിട്ടുകഴിഞ്ഞാൽ, അവർ അതേക്കുറിച്ച് വിസ്മരിച്ചുപോകുകയും ചെയ്യുന്നു. ഒരിക്കലും ആ വിഷയത്തേക്കുറിച്ച് ചന്തിക്കുകയോ അതിൻെറ ഗൗരവസ്ഥിതി കണക്കിലെടുത്ത് അതിൽ വേണ്ടത്ര ശ്രദ്ധ ചെലുത്തുകയോ ചെയ്യാറില്ല. ഇത്, നാടകവിഷയം പരോക്ഷമായരീതിയിൽ അവതരപ്പിക്കപ്പെടുന്ന ഇന്നത്തെ സർവ്വസാധാരണരീതിയുടെ ഒരു ദൗർബല്യമായി ഗ്രന്ഥകർത്താവിന് തോന്നുന്നു. കാണികളുടെ മുൻപാകെ വിഷയം നേരിട്ട് അവതരിപ്പിക്കുന്ന ഒരു പരീക്ഷണ നാടകമാണിത്. ഒരു പുതു അവതരണരീതിയാണ് ഈ നാടകരചനയിൽ സ്വീകരിച്ചിരിക്കുന്നത്. സമ്മേളനങ്ങളിൽക്കൂടിയും ഒത്തുചേരലുകളിൽക്കൂടിയുമാണ് വിഷയങ്ങൾ അവതരിപ്പിക്കപ്പെട്ടിരിക്കുന്നത്. അത് ദൃഢീകരിക്കുന്നതിനും നാടകീയമാക്കുന്നതിനും, സമ്മേളനത്തിൻെറ യോഗങ്ങൾക്കിടയിൽ ഒരു ഇതിവൃത്തം നെയ്തുചേർത്തിരിക്കയാണ് ചെയ്തിരിക്കുന്നത്.

<u>യോഗങ്ങളിലെ പ്രഭാഷണങ്ങൾ വലിച്ചിഴ്ക്കുന്നവയായിരിക്കരുത്. അവ നല്ല ചുറുചുറുക്കുള്ളവയും, ഊർജ്ജസ്വലമായവയും, കാണികളിൽ ആവശ്യമുള്ള വികാരം ഉത്തേജിപ്പിക്കുന്നവയും ആയിരിക്കണം.</u>

നാടകം അവതരിപ്പിക്കപ്പെടുമ്പോൾ അത് വളരെലളിതമായരീതിയിൽ അവതരിപ്പിക്കാമെങ്കിലും, അത് കൂടുതൽ ഫലപ്രദമാക്കുന്നതിന് താഴെപ്പറയുന്ന ശുപാർശകൾ കൂടി പരിഗണിക്കുന്നത് നന്നായിരിക്കും.

ഉയർത്തുകയും താഴ്ത്തുകയും ചെയ്യുന്ന തിരശ്ശീലയ്ക്കുപകരം, രണ്ടായി വിഭജിക്കപ്പെട്ടിട്ടുള്ള യവനിക, ഒരു പകുതി ചാടിൽ ഉരുണ്ട് ഇടത്തോട്ടും മറുപകുതി വലത്തോട്ടും ഒരേസമയം നീക്കാവുന്നത് ഉപയോഗിക്കാവുന്നതാണ്.

ആവശ്യമുള്ള ശബ്ദഫലങ്ങൾ ഉളവാക്കുന്നതിനുള്ള ശബ്ദങ്ങൾ, മുൻകൂട്ടി ലേഖനം ചെയ്യപ്പെട്ടിട്ടുള്ളവ, അതാതു സ്ഥലങ്ങളിൽ അതാതുസന്ദർഭങ്ങളിൽ വേണ്ടവിധം പുനർവിന്യസിപ്പിക്കുകയാണെങ്കിൽ, അത് തീർച്ചയായും അവതരണത്തിൻെറ മാറ്റ് കൂട്ടാതിരിക്കയില്ല.

സ്റ്റേജിൻെറ പിൻപിൽ കർട്ടനു മുന്നിൽ അനുയോജ്യമായ ഒന്നോ രണ്ടോ സ്ഥലത്ത് ഇലക്ട്രോണിക്ക് സ്ക്രീനുകൾ സ്ഥാപിച്ച്, അതിൽ, പ്രസംഗങ്ങളിൽ പ്രസ്താവിക്കപ്പെടുന്ന പ്രസക്തകാര്യങ്ങൾ കാണിക്കുന്നത് നാടകാവതരണം കൂടുതൽ ആകർഷണീയമാക്കും. പ്രാസംഗികരുടെ സമീപദൃശ്യങ്ങളും മറ്റും അതിൽ കാണിക്കുകയും ചെയ്യാം.

അതുപോലെതന്നെ രംഗം 4, രംഗം 5 എന്നിവകളിൽ ശുഭകർമ്മങ്ങൾ നടക്കുകയാൽ അവിടെയും ഇലക്ട്രോണിക്ക് സ്ക്രീനുകൾ സ്ഥാപിക്കാവുന്നതാണ്. ഇലക്ക്ട്രോണിക്ക് സ്ക്രീനുകളോളം അത്ര ഫലപ്രദമാകുകയില്ലെങ്കിലും നിഴൽനാടകവും പരിശോധിച്ചുനോക്കാവുന്നതാണ്.

പക്ഷേ, അത് കൂടുതൽ ബുദ്ധിമുട്ടുകൾ സൃഷ്ടിക്കുകയും ഫലവത്താകാതെപോകുകയും ചെയ്യാനാണ് സാദ്ധ്യത.

രംഗം ഒന്നിൽ കുട്ടികളെ വളർന്നവരായി കാണിക്കുമ്പോൾ അതിനനുസരിച്ച് മാതാപിതാക്കളുടേയും പ്രായം കൂടിയതായി ചമയത്തിൽ കാണിക്കുവാൻ വിട്ടുപോകരുത്.

നാടകാവതരണസമയത്തിൽ കുറവ് വരുത്തണമെങ്കിൽ നാടകത്തെ ബാധിക്കാതെതന്നെ രംഗം നാലും എട്ടും വേണ്ടെന്ന് വയ്ക്കാവുന്നതാണ്.

((((((((((o))))))))))

**Those who wish to contact the author may email to:**

**ramchandtk@gmail.com**

**No advance sanction is to be taken to perform this drama. But kindly inform your intention. Please note that this is an experimental drama.**
**So, a word about the reaction of the audience will be highly appreciated.**

# സ്ത്രീ, എന്നും വഞ്ചിത!

## രംഗം I

(ഫ്ളാറ്റ് 8–ലേക്കും ഫ്ളാറ്റ് 9–ലേക്കും ഉള്ള കവാടകങ്ങൾ കാണിക്കുന്ന യവനിക)

(രാധയുടെ ഫ്ളാറ്റ്(മോഹം) 8–ൽ നിന്നും വലിയ ചിരിയോടുകൂടി രാധയും, പിന്നാലെ, അണച്ചുകൊണ്ട് തൊട്ടടുത്ത ഫ്ളാറ്റ്(വാത്സല്യം) 9–ലെ വിനോദും വെളിയിലേക്ക് ഓടി വരുന്നു. വെപ്രാളത്തിൽ ക്രമരഹിതവേഗതയിൽ ഓടുന്നതിനിടയിൽ ഇടക്കിടക്ക് അവളെ പിടിച്ചുനിർത്തികൊണ്ട് അഞ്ചുവയസ്സുകാരായ വിനോദും രാധയും വരാന്തയിൽ കളിക്കുന്നു. അവരുടെ ഫ്ളാറ്റുകളുടെ പകുതി അടയ്ക്കപ്പെട്ട വാതിലിൻെറ കട്ടളയിൽ ചാരി വിനോദിൻെറ അമ്മ സുമുഖിയും രാധയുടെ അമ്മ ബിന്ദുവും നിൽക്കുന്നു. സുമുഖിയെ പിടിച്ചുതള്ളി ആവശ്യത്തിന് വിടവുണ്ടാക്കി രണ്ടുകുട്ടികളും ഒൻപതാം നമ്പർ ഫ്ളാറ്റിനുള്ളിലേക്ക് ഓടുന്നു. അണയ്ക്കുകയും ചിരിക്കയും ചെയ്യുന്ന കുട്ടികൾ ഫ്ളാറ്റ് എട്ടിൽ നിന്ന് വെളിയിലേക്ക് ഓടുന്നു.)

ബിന്ദു: പിൻവശത്തെ വാതിലുകൾ നമ്മൾ തുറന്നുവച്ചതുകൊണ്ടാ ഈ മാതിരിയുള്ള കളികൾ.

സുമുഖി: ഓാാ മറന്നുപോയി.........അടുക്കളയിൽ.........

ഒരുവിധത്തിൽ അത്രയും പറഞ്ഞൊപ്പിച്ചുകൊണ്ട് അവരകത്തേക്ക് പായുന്നു. ബന്ദുവും അകത്തേക്ക് പോകുന്നു. അല്പ സമയത്തിനുള്ളൽ കുട്ടികൾ ഫ്ളാറ്റ് ഒൻപതിനുള്ളിലേക്ക് ഓടിക്കയറുന്നു. അവർ എട്ടാം ഫ്ളാറ്റിൽ നിന്നും ബഹിർഗമിക്കുന്നു. പക്ഷെ, കുട്ടികൾ ഇപ്പോൾ പ്രായത്തിനനുസരിച്ച വസ്ത്രധാരണം ചെയ്തിട്ടുള്ള പത്തുവയസ്സുകാരാണ്. അവരോടിത്തിരിഞ്ഞ് ഫ്ളാറ്റ് എട്ടിലേക്ക് മടങ്ങിഓടുന്നു. അവർ ഒൻപതാം ഫ്ളാറ്റിൽ നിന്നും ബഹിർഗമിക്കുന്നു. പക്ഷെ, അവരിപ്പോൾ ഒത്തിണങ്ങിയ വസ്ത്രധാരണം നടത്തിയിട്ടുള്ള പതിനാറുവയസ്സുകാരാണ്. രാധയെ പിന്തുടരുകയും പിടികൂടുകയും ചെയ്തുകൊണ്ട് വിനോദ് അവളെ പൊക്കിയെടുക്കുന്നു. രണ്ടുപേരും അട്ടഹസിച്ച് ചിരിക്കുന്നു. വെളിയിലേക്ക് വരുന്നതിനിടയിൽ രാധയുടെ അമ്മ അവരുടെ കളി കാണുവാനിടയാകുന്നു. അവൾ അവരെ ശാസിക്കുന്നു.

ബിന്ദു: നിങ്ങളിന്ന് കൊച്ചു കുട്ടികളല്ല, ഓടിനടന്ന് കളിക്കാനും മറ്റും. ദേഹത്തുതൊട്ടുള്ള കളികളൊക്കെ നിർത്തണം. നിങ്ങളുടെ പേരുകൾ ഒരുമിച്ച് ചേർത്ത് വല്ലവരും വല്ലതുമൊക്കെ പറയാൻ ഇട വരുത്തരുത്. ഞാൻപറഞ്ഞതിൻെറ പൊരുൾ നിങ്ങൾക്ക് മനസ്സിലായിക്കാണുമെന്ന് വിശ്വസിക്കുന്നു.

രാധയുടെ മുഖത്ത് ഒരു മ്ലാനത. അല്പം ദേഷ്യത്തോടുകൂടി വിനോദ് തൻെറ ഫ്ളാറ്റിലേക്ക് പോകുന്നു.

ബിന്ദു: നമ്മൾ, സ്ത്രീകൾ വളരെ സൂക്ഷിക്കണം. പ്രത്യേകിച്ച് പ്രായപൂർത്തിയായതിനുശേഷം, നമുക്ക് ഒത്തിരി നഷ്ടപ്പെടുവാനുണ്ട്. ഈ പുരുഷന്മാർക്ക് ഒന്നുമേ നഷ്ടപ്പെടുവാനില്ല. ചെറുപ്പം മുതലേ ഒരുമിച്ച് കളിച്ച് വളർന്നവരായാൽപോലും അവരെ വിശ്വസിക്കരുത്. പ്രായപൂർത്തിയായ, അല്ല പ്രായപൂർത്തി ആയിക്കൊണ്ടിരിക്കുന്നവരുൾപ്പെടെ എല്ലാ പുരുഷന്മാരെയും അല്പം അകലത്തിൽ നിർത്തുന്നതാണ് നല്ലത്. ഒരിക്കൽ, സ്ത്രീക്ക് താൻ കാത്തുസൂക്ഷിക്കേണ്ടത് നഷ്ടപ്പെട്ടാൽ, ജീവിതകാലം മുഴുവൻ, അതിൻെറ ആഘാതങ്ങൾ ഒന്നൊന്നായി അവളെ പിൻതുടർന്നുകൊണ്ടേയിരിക്കും. ഒരു മാതാവ് എന്ന നിലയിൽ ഇതൊക്കെ പെൺമക്കൾക്ക് പറഞ്ഞുകൊടുക്കേണ്ടത് എൻെറ വൻകടമയായതുകൊണ്ട് ഇതൊക്കെ നിന്നോട് പറയുകയാണ്.

**((((((((((O))))))))))**

## രംഗം II

('അഖിലലോക വനിതാ സമ്മേളനം' എന്ന് കാണിക്കുന്ന യവനിക)

സ്റ്റേജിൻെറ പിൻഭാഗത്ത് സംഘാടകരോടൊപ്പം രാധയെ കാണാം. ലോകത്തെ എല്ലാ രാജ്യങ്ങളിൽ നിന്നും എത്തിയിട്ടുള്ള പ്രതിനിധികളായി കാണികളെ കണക്കാക്കിയിരിക്കുന്നു. ഉച്ചഭാഷിണിയിൽകൂടി കേൾക്കുന്നവയാണ് ചരിഞ്ഞ വടിവക്ഷരത്തിൽ കൊടുത്തിരിക്കുന്നത്. അവതാരക മൈക്കിൽകൂടി അറിയിക്കുന്നു.

അവതാരക: വിദേശരാജ്യങ്ങളിൽ നിന്ന് വന്നവരുടെയും, ഇതര സംസ്ഥാനങ്ങളിൽനിന്ന് വന്ന വ്യത്യസ്ത ഭാഷക്കാരുടെയും ഉപയോഗത്തിനായി കാതിൽ വയ്ക്കാവുന്ന ഒരു ഉപകരണം നൽകിയിട്ടുണ്ട്. താങ്കൾ ഏതുഭാഷയിൽ പ്രസംഗം കേൾക്കുവാൻ ആഗ്രഹിക്കുന്നുവോ, ആ ഭാഷ ഇതുപയോഗിച്ച് തിരഞ്ഞെടുക്കാവുന്നതാണ്.ˇ. ഈ 3LS ഉപകരണങ്ങൾ ഇല്ലാത്തവർക്ക് നമ്മുടെ മാതൃഭാഷയിലേ കേൾക്കുവാൻ പറ്റുകയുള്ളു. ആരെയും നിങ്ങൾ ഭയപ്പെടേണ്ട ആവശ്യം ഇല്ല. ആരും നിങ്ങളെ ഒന്നും ചെയ്യുകയില്ല. ഈ സമ്മേളനത്തിൽ വളരെ ഗഹനമായ കാര്യങ്ങളാണ് എല്ലാ പ്രാസംഗികരും അവതരിപ്പിക്കുക. അതൊരു ബോറടിയായി ആരും കണക്കാക്കരുത്. വളരെ ശ്രദ്ധയോടെ കേൾക്കാൻ അപേക്ഷ. സ്ത്രീപുരുഷസമത്വവിരുദ്ധർക്ക് ഇതിലെ പരാമർശങ്ങൾ ഇഷ്ടപ്പെടുകയില്ല. യോഗിനി അഖിലലോകസ്ത്രീസമ്മേളനം ഉത്ഘാടനം ചെയ്യുന്നതാണ്.

(കയ്യടി)
(യോഗിനി)

യോഗിനി അദ്ധ്യക്ഷസ്ഥാനത്ത് ഉപവിഷ്ടയാകുന്നു. ഒരു സ്ത്രീ ഒരു പേപ്പർ അവരുടെ കൈയിൽ കൊടുക്കുന്നു. അത് വാങ്ങിനോക്കിയിട്ട് യോഗിനീ എഴുനേറ്റ് തൻെറ ഉത്ഘാടനപ്രസംഗം ആരംഭിക്കുന്നു.

യോഗിനി: ഐക്യരാഷ്ട്രസഭപ്രജാനിധി (UNFPA), സ്ത്രീകൾക്കെതിരേയുള്ള അക്രമപ്പട്ടികയിൽ: ബലാൽസംഗലൈംഗികപീഡനവും ശിശുവിവാഹം,

ഭാര്യാമർദ്ദനം, വ്യഭിചാരം, സ്ത്രീയുടെ ബാഹ്യജനനേന്ദ്രിയാവയവവിഛേദനം/വികലമാക്കൽ, സ്ത്രീധന സംബന്ധ അക്രമങ്ങൾ, സ്ത്രീവാണിഭം, യുദ്ധകാലലൈംഗികപീഡനങ്ങൾ, സ്ത്രീഹത്യ, 'അഭിമാന'ക്കൊലകൾ, നിർബന്ധിതവന്ധ്യംകരണം, അസഭ്യചിത്രസാഹിത്യപ്രസിദ്ധീകരണവും വധൂകടത്തലും ഉൾപ്പെടുന്നു. "സ്ത്രീകൾക്കെതിരേയുള്ള അക്രമങ്ങൾ വിവിധരൂപമനഃശാസ്ത്രപരദുർവിനയോഗങ്ങൾക്കും ഭീഷണിപ്രവർത്തനങ്ങൾക്കും പീഡനങ്ങൾക്കും ഇടയാക്കുന്നു. വ്യാപ്തിക്കുറവ് (ഇത് അവകാശക്കുറവ്, സന്ദർഭക്കുറവ്, വിശ്രമക്കുറവ് എന്നിങ്ങനെ പലതുമാകാം) അഥവാ, അസംതൃപ്തിയും സങ്കടങ്ങളും പ്രകടമാക്കൽവൈമുഖ്യം, നമ്മുടെ ദൈനംദിനജീവിതത്തിൽ നമ്മൾ കാണുകയും കേൾക്കുകയും അനുഭവിച്ചറിയുകയും ചെയ്യുന്നവയെ മൂടുപടംകൊണ്ടാവരണം ചെയ്യുന്ന മൗനതയ്ക്ക് ആക്കം കൂട്ടുന്നു." സ്ത്രീകളോടുള്ള മനോഭാവത്തിൽ, പുരുഷചിന്താഗതിയിൽ ഇന്ന് വൻ മാറ്റം വന്നിട്ടുണ്ട്. അതിന് സ്പഷ്ടമായ തെളിവാണ്, ഈ സമ്മേളനംതന്നെ ഒരു പുരുഷനാണ് വിളിച്ചുകൂട്ടിയിട്ടുള്ളത് എന്നത്. അതിന് ഉദാഹരണമാണ് ഗതാഗതം, പോലീസ്സ്, പട്ടാളം, ബഹിരാകാശം മുതലായി പലേതുറകളിലും ഇന്ന് സ്തീകൾക്ക് അർഹമായ സ്ഥാനം ലഭിച്ചുകൊണ്ടിരിക്കുന്നു എന്നത്. അതിന് ഉദാഹരണമാണ് തിരഞ്ഞെടുപ്പുകളിൽ സ്ത്രീകൾക്ക് 33 ശതമാനം സംവരണം ഏർപ്പെടുത്തുവാൻ നടന്നുകൊണ്ടിരിക്കുന്ന ശ്രമങ്ങൾ. പുരുഷവിരോധം വളർത്തിയെടുക്കുക എന്നതല്ല ഈ സമ്മേളനത്തിൻെറ ഉദ്ദേശ്യം. സ്ത്രീമേധാവിത്വത്തിനുവേണ്ടിയും അല്ല. ആർക്കും ഒരു തെറ്റിദ്ധാരണയും വേണ്ട. സ്ത്രീപുരുഷസമത്വം മാത്രമാണ് നമ്മുടെ ലക്ഷ്യം. പുരുഷവിരോധം വളർത്തുവാൻ ആരും ശ്രമിക്കരുത്. അതിന് ആരെങ്കിലും ശ്രമിച്ചാൽ ലോകസ്ത്രീസമുദായം ഒന്നടങ്കം അതിനേ ചെറുക്കും. വിവേകമുള്ളവർ മനുഷ്യജീവികൾക്കിടയിൽ വേർതിരിക്കൽ വെറുക്കുന്നു. ആംഗ്ലേയഭാഷയിൽ, പദങ്ങളിൽപ്പോലും കടന്നുകൂടി പക്ഷപാതം! 'Ladies and Gentlemen' എന്ന് പറയുന്നത് നിങ്ങൾ കേട്ടിരിക്കും. Man എന്നതിൻെറ സ്ത്രീലിംഗം Woman എന്ന് ഉണ്ടാക്കിയവർ 'Man'എന്നതിൻെറ മുൻപിൽ 'Gentle'എന്ന്ചേർത്ത് പുരുഷനെ പ്രകീർത്തിച്ച് 'Gentleman'എന്ന പദം ഉണ്ടാക്കി. എന്നാൽ 'Ladies'എന്നത് അങ്ങനെതന്നെ വിട്ടു. 'Gentleladies' എന്നാക്കിയില്ല.

Ladies'എന്ന് എന്തുകൊണ്ട് പദം ഉണ്ടാക്കിയില്ല? ഇത് വിവേചനമല്ലേ? സ്ത്രീയെ സൂചിപ്പിക്കുവാൻ 'Man'എന്ന പദംപോലെ ഒരു സ്വതന്ത്രവാക്ക് എന്തുകൊണ്ട് ഉണ്ടാക്കിയില്ല. Female എന്നതുപോലും Male എന്നവാക്കിൽ നിന്നാണ്. ഈ പ്രവണതയ്ക്ക് ഉദാഹരണങ്ങൾ അനവധിയാണ്. ആകയാൽ ക്രോമോസമ്മുമായി ബന്ധപ്പെടുത്തി പുതുവാക്കുകൾ നമ്മൾ കണ്ടുപിടിച്ചിട്ടുണ്ട്. XOME എന്ന് സ്ത്രീയും YOME എന്ന് പുരുഷനും ഇനി അറിയപ്പെടും. Man എന്നത് മനുഷ്യൻ എന്ന അർത്ഥത്തിൽ മാത്രം നാം ഉപയോഗിക്കും. ബഹുവചനം XOMES എന്നും YOMES എന്നും ആയിരിക്കും. ഇംഗ്ലീഷ് ഉപയോഗിക്കുന്ന സ്ത്രീകളെല്ലാം ഇനിമുതൽ ഈ വാക്കുകളേ ഉപയോഗിക്കാവു.
പുരുഷൻെറവാരിയെല്ലൊന്നെടുത്തതുകൊണ്ടാണ് സ്ത്രീയെ ദൈവം സൃഷ്ടിച്ചതെ.....ന്നൊരു മതസിദ്ധാന്തം! ആദിമനുഷ്യനെ നേരിട്ട് സൃഷ്ടിക്കുവാൻ കഴിവ് ദൈവത്തിനുണ്ടെന്നിരിക്കെ, സ്തീയേ സൃഷ്ടിക്കുവാൻ, പുരുഷൻെറ ഒരെല്ലെടുക്കേണ്ട ആവശ്യമുണ്ടായിരുന്നുവോ; പുരുഷനെ നേരിട്ട് സൃഷ്ടിച്ചതുപോലെ നേരിട്ട് ഒരുസ്ത്രീയേയും സൃഷ്ടിക്കുവാൻ

കഴിവില്ലായിരുന്നുവോ ദൈവത്തിന്? ദൈവത്തിന് പക്ഷപാതമായി പ്രവർത്തിക്കുവാൻ പറ്റില്ല എന്ന് നമുക്കെല്ലാം അറിയാം. അപ്പോൾ മതഗ്രന്ഥത്തിൽ ഇങ്ങനൊരു സംഭവം എങ്ങനെ കടന്നുകൂടി? ഈ പുരാണകൃതിയുടെ കർത്താവ് പുരുഷമേധാവിത്വത്തിന് നിലകൊള്ളുന്ന ആളായിരുന്നെന്നും, അതുനിലനിർത്തുവാൻ എഴുതിയുണ്ടാക്കിയ വെറും കെട്ടുകഥയാണിതെന്നും വ്യക്തമല്ലേ?

ആരാധനാലയങ്ങൾക്കുള്ളിൽ സ്ത്രീകൾക്ക് പ്രവേശനം എത്രമതങ്ങൾ അനുവദിക്കുന്നു? കന്യാസ്ത്രീകൾക്ക് അവരുടെ ജീവിതം, മഠത്തിൻെറ നാലു ഭിത്തികൾക്കുള്ളിൽ ഒതുക്കി നിർത്തണം എന്നും; പള്ളികളിൽ അവർക്ക് സ്ഥാനം ഇല്ല. പുരുഷൻെറ കുത്തകയാണത്. ഈ സ്ത്രീകളിൽ നിന്ന് ഒരു പുരോഹിത, ഏതെങ്കിലും ഒരു പൊതുപള്ളിയിൽ, ആരാധനച്ചടങ്ങുകൾ നിർവഹിക്കുന്നതായി നിങ്ങൾ, എന്നെങ്കിലും എവിടെവച്ചെങ്കിലും എപ്പോഴെങ്കിലും കണ്ടിട്ടുണ്ടോ? (തീരെ ഗത്യന്തരം ഇല്ലാതെ വന്നപ്പോൾ, ഈ അടുത്തകാലത്ത്, എന്തൊക്കെയോ ചില വിട്ടുവീഴ്ചകൾ ചെയ്തു തുടങ്ങിയതായി ചില സൂചനകൾ ഉണ്ട്.) മതത്തിലെ ഉയർന്ന സ്ഥാനങ്ങൾ, ബിഷപ്പ്, ആർച്ചുബിഷപ്പ് അങ്ങനുള്ളതൊന്നും തന്നെ സ്ത്രീക്കിന്നും അപ്രാപ്പ്യം ആണ്. ഹിന്ദു ക്ഷേത്രങ്ങളിലും മുഹമ്മദീയ ദേവാലയങ്ങളിലും ഇതിന് വലിയ മാറ്റം ഇല്ല. ഇങ്ങനെ പോയാൽ മതത്തിൻെറ, അങ്ങനെ തങ്ങളുടെയും നിലനിൽപ്പേ അപകടത്തിലാകുമെന്ന് മനസ്സിലാക്കിയ പുരുഷമേധാവിത്വം പേരിന് ഒരേഒരിടത്ത് അല്പം മാറ്റം വരുത്തിയതായി അറിയാം. സ്ത്രീയുടെ കണ്ണിൽ പൊടിവാരിയിടാൻ! ഇത് പുരുഷൻ ഉണ്ടാക്കിയ നിയമമാണ്. സ്ത്രീയെ തളച്ചിടാൻ. ഇവിടെങ്ങും കാർമികത്വം നടത്താൻ സ്ത്രീകളെ എന്തുകൊണ്ടനുവദിക്കുന്നില്ല? പുരുഷമേധാവിത്വത്തിൻെറ വിലസൽ ഇനി അനുവദിച്ചുകൂടാ. ഈ അഖിലലോക സ്ത്രീസമ്മേളനം ഞാൻ ഉത്ഘാടനം ചെയ്തുകൊള്ളുന്നു.

ഒരു പൂത്തിരി കൊളുത്തിക്കൊണ്ട് യോഗിനി ഉത്ഘാടനം ചെയ്യുന്നു. (കയ്യടി) ഉച്ചഭാഷിണിയിൽകൂടി 'രാധ' എന്ന്വിളിച്ചു പറയുന്നത് കേൾക്കാം. അടുത്ത ആൾ സ്റ്റേജിൽ വന്ന് പ്രസംഗിക്കുന്നു.

'രാധ'

രാധ: കുറേ കാലം മുൻപുവരെയും, കുറേ സന്താനങ്ങളെ ഉത്പാദിപ്പിക്കുക എന്നതിൽ മാത്രമായി, ഒതുങ്ങി നിന്നിരുന്നു സ്ത്രീ ജീവിതം. ഇന്നതിന് മാറ്റം ഉണ്ടെങ്കിലും, അവരുടെ മനോവികാസം ഒട്ടും പോരാ. ഒന്നോ രണ്ടോ കുട്ടികളെ നല്ല രീതിയിൽ വളർത്തി വലുതാക്കി, മിടുക്കരാക്കി വിടുക, എന്നതുമാത്രമാണ് ഒരു സ്ത്രീയുടെ ജോലി, കടമ, എന്ന് ഇന്ന് സ്ത്രീകൾക്കുള്ള ചിന്താഗതി മാറണം, മാറ്റണം. വളർത്തിവിട്ടുകഴിഞ്ഞാൽ അതോടുകൂടി തങ്ങളുടെ ജോലി കഴിഞ്ഞു എന്ന് സ്ത്രീ കരുതരുത്. പിന്നീടുള്ള കാലമെല്ലാം വെറും വിശ്രമത്തിനു മാത്രമുള്ളതാണെന്ന് വിചാരിക്കരുത്. മുനഷ്യസമൂഹത്തിനുവേണ്ടിയും, ഈ ലോകത്തിലുള്ള മറ്റെല്ലാ ജീവജാലങ്ങൾക്കുവേണ്ടിയും, ഈ ലോകത്തിൻെറതന്നെ പരിസ്ഥിതി സംരക്ഷണത്തിനുവേണ്ടിയും എല്ലാം വളരെയധികം കാര്യങ്ങൾ നമുക്ക് ചെയ്യുവാൻ സാധിക്കും, സാധിക്കണം.

(കയ്യടി)

ആരോഗ്യക്കുറവുകാരണമാണ്, വിദ്യാഭ്യാസയോഗ്യതയുള്ള ഒരു സ്ത്രീ ജോലിക്ക് പോകാത്തത് എങ്കിൽ, നമുക്ക് അത് മനസ്സിലാക്കാം. പട്ടിണിയാണെങ്കിലും, വെറും

കുടുംബഅന്തസ്സിൻെറ പേരിൽ മാത്രം, ഭാര്യയെ ജോലിക്ക് വിടാത്ത ഭർത്താക്കന്മാരുണ്ട്. കുട്ടികളെ സംരക്ഷിക്കുന്നതിനുവേണ്ടിമാത്രം ഭാര്യയെ ജോലിക്ക് വിടാത്തവരുണ്ട്. ആവശ്യത്തിലധികം സ്വത്തുള്ളതിൻെറപേരിലോ, അല്ല എങ്കിൽ, ഭർത്താവ് ആവശ്യത്തിലധികം പണം ഉണ്ടാക്കുന്നുണ്ട് എന്നതിൻെറപേരിലോ, സ്വയം ജോലിക്ക് പോകാത്ത സ്ത്രീകളുണ്ട്, മടിച്ചികളുണ്ട്, ജോലിക്ക് വിടാത്ത ഭർത്താക്കന്മാരുണ്ട്. ഈ കാരണങ്ങൾ കൊണ്ടാണ് ജോലിക്ക് പോകാത്തത് എങ്കിൽ അത് മനസ്സിലാക്കുക പ്രയാസമാണ്. അവരവർക്കിഷ്ടമുള്ള വിഷയങ്ങൾ തിരഞ്ഞെടുത്ത് പഠിക്കുവാൻ വേണ്ടത്ര വിദ്യാഭ്യാസസ്ഥാപനങ്ങൾ, ഇല്ലാത്ത ഈ നാട്ടിൽ, ഇക്കൂട്ടർ, ആ വിദ്യാഭ്യാസയോഗ്യതകൾ നേടിയെടുക്കുവാൻ പോയില്ലായിരുന്നു എങ്കിൽ, ജീവിക്കുവാൻ ഒരുജോലി തികച്ചും ആവശ്യമായ മറ്റ് വ്യക്തികൾക്ക് ലഭിക്കുമായിരുന്ന ചാൻസുകൾ ആണ് ഇവർ വൃഥാ നഷ്ടപ്പെടുത്തിക്കളഞ്ഞത്, എന്നകാര്യം, ഇവർക്ക് അറിഞ്ഞുകൂടാ എന്ന് തോന്നിപ്പോകുന്നു.

തിരഞ്ഞെടുപ്പുകളിൽ ഇത്ര സ്ത്രീകളെ മത്സരിക്കാവു എന്ന് നിയമം ഒന്നും ഇല്ല. എന്നാൽ പകുതി സ്ഥാനാർത്ഥികളെങ്കിലും സ്ത്രീകൾ അല്ലാത്തത് എന്തുകൊണ്ട്, സ്ത്രീകൾ സ്വയം മുൻപോട്ട് വരുന്നില്ല എന്നതുതന്നെ. ഒരു നല്ല ശതമാനം സ്ത്രീകളും തിരഞ്ഞെടുപ്പിൽ മത്സരിക്കുവാൻ മുൻപോട്ട് വരാത്തത്, പുരുഷനെ ഭയന്നാണ് എന്നതിൽ സംശയം ഇല്ല. ഈ സാഹചര്യം മാറണം, മാറ്റണം.

(കയ്യടി)

തൻെറ വിവാഹം നടത്തുകവഴി, സ്വന്തം മാതാപിതാക്കൾ സാമ്പത്തികബുദ്ധിമുട്ടിനാൽ കഷ്ടപ്പെടുകയാണെന്ന് അറിയാമായിരുന്നിട്ടും, സ്ത്രീധനത്തിനുവേണ്ടി അവരോട് വഴക്കിടുന്ന സ്ത്രീകുലത്തിൽ പെട്ട മക്കളും നമ്മുടെ നാട്ടിൽ ഉണ്ടെന്നത്, വളരെ ലജ്ജാവഹമായ മറ്റൊരു പ്രധാനകാര്യമാണ്.

'നളിനി'

നളിനി: സ്ത്രീ രചിച്ച പുണ്യഗ്രന്ഥവുമില്ല, സ്ഥാപിച്ച മതവുമില്ല. അതുകൊണ്ടാണ് പുരുഷന്മാർ സ്ത്രീകളുടെ സ്വാതന്ത്ര്യസംഹാരികളായത്. ബഹുഭാര്യാത്വമാകാം, തലാക്കാണെങ്കിൽ അവരുടിഷ്ടാനുസരണം, നഷ്ടപരിഹാരം മിക്കവാറും ശൂന്യം. ബഹുഭാര്യാത്വമാകാമെങ്കിൽ, ബഹുഭർത്തൃത്വമെന്തുകൊണ്ട് നിഷിദ്ധം? ദൈവം പക്ഷപാതി ആകുകില്ലൊരിക്കലും! എന്തെന്നാൽ, <u>വിവേചനപരമാം കാര്യങ്ങളെല്ലാം ഒന്നായൂടലെടുത്തതാണ് ദൈവം, അധർമ്മമാകെ അപ്പാടേ വെറുക്കുന്ന ശക്തി എന്നൊക്കെയല്ലേ വയ്പ്!</u> മുഖം മൂടും പർദ ധരിക്കുവാൻ നിർബന്ധിതരല്ലേ നമ്മൾ. എന്തുകൊണ്ട് ഈ പുരുഷവർഗ്ഗത്തെ, ഇങ്ങനുള്ള നീചമായ നിർബന്ധങ്ങൾക്ക് വിധേയരാക്കുന്നില്ല? എന്നെങ്കിലും ഒരു പുരുഷനെ, തൻെറ ഭാര്യയുടെ ചിതയിലേക്ക്, വലിച്ചെറിഞ്ഞിട്ടുണ്ടോ? ലോകചരിത്രത്തിൽ എന്നെങ്കിലും ഭാര്യയുടെ മരണശേഷം, അവരുടെ ഭർത്താവിൻെറ തല നന്നായി വടിച്ചിറക്കി, വെള്ളവസ്ത്രം ധരിപ്പിച്ചിട്ടുണ്ടോ, പുനർവിവാഹം നിരസിച്ചിട്ടുണ്ടോ നിർബന്ധമായി!

'ശ്യാലിനി'

ശ്യാലിനി വന്ന് ഒരുഗാനം ആലപിക്കുന്നു. :

ഗാനം

ഓം..................ഓം....................ഓം.....................

ഓങ്കാരമായപൊരുൾ, അന്നതങ്ങ് മൂന്നായി പിരിഞ്ഞില്ലേ,
മൂന്നുമേ പുരുഷന്മാർ, സംരക്ഷകയായ്പോലും സ്ത്രീ ഇല്ല!
പേരിനൊന്നെങ്കിലും സ്ത്രീ ആകാമായിരുന്നില്ലേ, അല്ലേ ചൊല്ല്..........

സ്ത്രീകളെ ഒന്നാകെ ഒറ്റയടിക്കാ, ദൈവമേ തഴഞ്ഞില്ലെ,
നമ്മെ നന്നാക്കുവാൻ, ദൈവം, പ്രവാചകയെ അയച്ചില്ലല്ലെ!
നമ്മേ രക്ഷിക്കുവാൻ, ദൈവം, സ്വന്ത മകളെ അയച്ചില്ല, അല്ലെ അല്ലേ.............?

സ്ത്രീതൻസൃഷ്ടി, അന്ന്, അതാദ്യമേ ആക്കാമായിരുന്നില്ലെ,
പിന്നെ, സ്ത്രീതൻ എല്ലിനാൽ പുരുഷസൃഷ്ടി പോരാരുന്നില്ലെ?
അപ്പോൾ, സ്ത്രീയെ ഇന്നുപോലെ തരം താഴ്ത്തിക്കെട്ടാൻ പറ്റില്ല, അല്ലേ..........?

കൂലങ്കഷമായ്ചിന്തിക്കുകിൽ ആ പൊരുൾ വ്യക്തമാകുന്നില്ലെ
സ്ത്രീസമത്വവിദ്വേഷപുരുഷർ താൻ കർത്താക്കളെന്ന്, അല്ലെ, ചൊല്ല്
ഇക്കൃതികൾ തന്നുള്ളടക്കമത് സ്പഷ്ടമായ്വിളിച്ചറിയിക്കില്ലെ, ചൊല്ല്.............!

ചിന്തിക്കില്ലേ നിങ്ങളൊന്നായ്, സ്ത്രീസ്ഥാപിതമതമേതുണ്ടുലകിതിൽ,
സ്ത്രീനിർമ്മിതമതമേയില്ലുലകിൽ; മതങ്ങൾക്കെല്ലാമൊരേ അല്ലൽ!
തുല്യത തെല്ലുമേ സ്ത്രീക്ക് നൽകാതെ വെല്ലണം, വഴി ചൊല്ല്, ചൊല്ലേ.........

സ്ത്രീതന്നല്ലലതേയല്ല, എന്നുമേ കൊല്ലാതതുകൊല്ലുന്നില്ലേ,
ദൈവം പണ്ടെടുത്തതാം അവതാരങ്ങളിലൊന്നുപോലുമൊരിക്കലും
സ്ത്രീയല്ലെന്നതിൽഖേദമില്ലേ, വേണമെല്ലാം എല്ലാം എല്ലാം

സ്ത്രീയും............ സ്ത്രീയും.............. സ്ത്രീയും..............

(കയ്യടി)
'നബീസ'

നബീസ: വിവാഹിതനായ അയൽക്കാരനുമായി, അവിഹിതബന്ധത്തിൽ ഒരു കുഞ്ഞിനെ ഗർഭം ധരിച്ചതിന്, നിലവിലുള്ള നിയമം അനുസരിച്ച്, മണ്ണിൽ കുഴിച്ചുനിർത്തി, കല്ലെറിഞ്ഞുകൊല്ലുവാൻ വിധിക്കപ്പെട്ടവൾ അതിഭീകരമായ മരണം നേരിടേണ്ടിവരുന്നു. പക്ഷെ, തുല്യപങ്കാളിയായ പുരുഷൻ അനുഗ്രഹിക്കപ്പെടുന്നല്ലൊ! വ്യഭിചാരത്തിന്, പുരുഷൻ കല്ലെറിയപ്പെട്ട് കൊല്ലപ്പെടുന്നത് വളരെവളരെ വിരളമല്ലേ?
<u>അനുവദിക്കപ്പെട്ടതാം എല്ലാക്കാര്യങ്ങളിലുംവച്ച്, ദൈവത്തിനാൽ ഏറ്റവും കൂടുതൽ വെറുക്കപ്പെടുവത്, വിവാഹബന്ധം വേർപെടുത്തലാണ്.</u> അപ്പോൾ, തലാക്ക് മൂന്നു പ്രാവശ്യം പറഞ്ഞ് നിഷ്പ്രയാസം വിവാഹബന്ധം വേർപെടുത്താനും, അതേ ദൈവംതന്നെ അനുവദിക്കുകയും ചെയ്യുമോ? ഈ വകുപ്പ് പുരുഷതോന്ന്യാസം വച്ചുപുലർത്തുന്നതിന് തല്പരകക്ഷികൾ, പ്രവാചകനുശേഷം ഉണ്ടാക്കി ഉൾക്കൊള്ളിച്ചിരിക്കുവാനേ ഇടയുള്ളു. ഇത് വഞ്ചനയാണ്, ഇത് ദൈവത്തെയും, പ്രവാചകനെയും അധിക്ഷേപിക്കുന്ന പ്രവൃത്തിയായിപ്പോയി, ആരുചെയ്താലും.

കേരള ഹൈക്കോടതി പറഞ്ഞതിപ്രകാരമാണ്.''ഖുറാനിലേ വരികൾ അനുസരിച്ച്, നാലിൽ കൂടാൻ പാടില്ല എന്ന വ്യവസ്ഥയിൽ, ഒന്നിൽ കൂടുതൽ സ്ത്രീകളെ വിവാഹം ചെയ്യാൻ, അനുവദിച്ചത്, വളരെയധികം, അനാഥരും, വിധവകളും, ഒരന്തസ്സുള്ള ജീവിതം പുലർത്താൻ അപ്രാപ്തരായ യുദ്ധത്തടവുകാരും ഉണ്ടായിരുന്ന സമയത്താണ്. ഒഴിച്ചുകൂടാൻ പാടില്ലാത്ത സാഹചര്യങ്ങൾ കാരണമാണ്, അന്ന് ബഹുഭാര്യാത്വം അനുവദിച്ചത്. യഥാർത്ഥത്തിൽ, ദൃഢമായ വ്യവസ്ഥകൾ നിർബന്ധമാക്കിക്കൊണ്ട് ഈ ആചാരം നിരുത്സാഹപ്പെടുത്തിയിരുന്നു. പതിനഞ്ചാം നൂറ്റാണ്ടിനുശേഷവും ഈ സമുദായത്തിലെ ചില ആളുകൾ, അതുപോലുള്ള സാഹചര്യം നിലവിലുണ്ടോ ഇല്ലയോ എന്ന് കണക്കാക്കാതെ, ഈ സമ്പ്രദായം വച്ചുപുലർത്തുന്നതിൽ വളരെ വ്യക്തമായ ഭാഗം ഉള്ളവരായിരുന്നതായി തോന്നുന്നു. അധികവും, അവരുടെ സ്വന്തം ആനന്ദത്തിനുവേണ്ടി, ഒന്നിൽ കൂടുതൽ വിവാഹബന്ധത്തിൽ ഏർപ്പെട്ടു. ഈ രാജ്യത്ത് ബഹുഭാര്യാത്വം നിയമവിരുദ്ധമാണ്.'' സ്ത്രീജനങ്ങളേ, എനിക്ക് നിങ്ങളോടുപറയുവാനുള്ളത് ആ ബന്ധത്തിൽ മടുപ്പ്തോന്നുമ്പോൾ, നിങ്ങളും അതേ വാക്കുകൾതന്നെ മൂന്നുപ്രാവശ്യം ഉച്ചരിച്ച്, പങ്കാളിയുമായി ബന്ധം വേർപെടുത്തൂ എന്നാണ്. പക്ഷേ, എന്തുചെയ്യാം, അടിമയല്ലേ അവന് നിങ്ങൾ! പ്രവർത്തിക്കൂ, ധൈര്യമായിത്തന്നെ. അവരെ പൊളിച്ചുകാണിക്കൂ. വെട്ടി നിയന്ത്രിക്കൂ, അങ്ങേയറ്റം; വെട്ടി, ചെടികളെ വളർത്തും പോലെ.

(കയ്യടി)

**'ശ്യാമസുന്ദരി'**

ശ്യാമസുന്ദരി: ദൈവം, പക്ഷപാതിയായിരിക്കുന്നെങ്കിൽ, അത് ദൈവമല്ല, നന്ദിയില്ലാത്ത ഏതോ ജന്തുവായിരിക്കാം. 'പരിപാവനഗ്രന്ഥങ്ങൾ', അവർ, പുരുഷന്മാർ, അവർക്കുവേണ്ടിത്തന്നെയെഴുതിയുണ്ടാക്കി, അവരുടെസ്വന്തം തന്നെയായൊരു മേൽക്കോയ്മയ്ക്കായി, അവരാൽത്തന്നെ, എന്നും ഭരണം നടത്തുവാൻ ഉപയുക്തമായിരിക്കുവാനായി. ഇന്നും നിലനിൽക്കുന്നു, തല ഉയർത്തിപ്പിടിച്ച്, പുരുഷമേധാവിത്വം! സ്ത്രീകൾ രൂപാന്തരംപ്രാപിച്ചുണ്ടായിട്ടുള്ളതായ മനുഷ്യദൈവങ്ങളും വളരെച്ചുരുക്കംതന്നെ! എന്നാൽ, പുരുഷമനുഷ്യദൈവങ്ങളോ? എല്ലാ മതപുണ്യഗ്രന്ഥങ്ങളും പരിശോധിച്ചാൽ, ഇതുപോലെ സ്ത്രീകളെ കൊച്ചാക്കിസ്പർശിക്കുന്ന ഒട്ടനവധി കാര്യങ്ങൾ കണ്ടെത്തുവാനാകും. ഏതാനും പ്രധാനപ്പെട്ടവമാത്രമേ ഇവിടെ പരാമർശിക്കുവാൻ കഴിയുന്നുള്ളൂ. മതം സ്ത്രീകൾക്ക് അത്യാവശ്യമെങ്കിൽ, എല്ലാ സ്ത്രീകളും ഒത്തൊരുമിച്ച് സഹകരിച്ച് പ്രവർത്തിച്ച്, പുതുതായി ഒരു മതം തുടങ്ങിയാലും.

(കയ്യടി)

**'രാധ'**

രാധ: പരിപാവനഗ്രന്ഥങ്ങളുടെ ഗ്രന്ഥകാരന്മാർ, എഴുതീ കഥകൾ, മാതൃകകളായിതോന്നുന്ന സ്ത്രീകഥാപാത്രങ്ങളെ പടച്ചുവെച്ച്; ഹൃദയത്തിൽ തട്ടിനില്ക്കും കോട്ടകൾ; വിജയിച്ചൂ അവരെല്ലാം! നിങ്ങൾ നിങ്ങളുടേതായ മതഗ്രന്ഥങ്ങൾ എഴുതൂ. സ്ത്രീപുരുഷസമത്വത്തിനായി ഊന്നൽ നൽകൂ. സ്ത്രീകൾക്കും പുരുഷന്മാരെ തലാക്ക് ചൊല്ലാമെന്നും, ബന്ധം വേർപെടുത്തിപ്പിരിയാമെന്നും അതിൽ ചേർക്കൂ. ലോകത്തുള്ള എല്ലാ സ്ത്രീകളെയും സംഘടിപ്പിച്ച് ഒന്നാകുക. നിലവിലുള്ള സകല മതഗ്രന്ഥങ്ങളും അതിശീഘ്രം നമുക്ക് തിരുത്തിയെഴുതാം. എല്ലാഗ്രന്ഥങ്ങളിലും അന്തർലീനമായിക്കാണുന്ന കാപട്യം വെളിയേ കൊണ്ടുവരൂ. സ്ത്രീകളെ തരംതാഴ്ത്തിക്കാണിക്കുവാൻ കരുതിക്കൂട്ടി രൂപപ്പെടുത്തിയ, 'ക്രിമിനൽ' ദ്രോഹത്തിന് ഗൂഢാലോചന നടത്തിയിട്ടുള്ളത്

തകർക്കുക. അപമാനത്തിന് ഇരയാക്കപ്പെട്ടിട്ടുള്ള നമ്മൾ, ലിംഗവിവേചനത്തിന് എതിരേ ശബ്ദം ഉയർത്തൂ. മതമൗലികവാദം അതിൻേറതായ വളർച്ചയിൽ നമ്മളുടെ സംരംഭങ്ങളെ നിർവീര്യമാക്കുവാൻ  എല്ലാവിധശ്രമങ്ങളും നടത്തും എന്നത് നമ്മൾ നല്ലവണ്ണം എപ്പോഴും ഓർത്തിരിക്കണം. പെൺകുട്ടികളെ സ്കൂളിലേക്കയയ്ക്കാതിരിക്കാൻ, അഫ്ഗാനിസ്ഥാനിൽ തീവ്രവാദികൾ, പെൺകുട്ടികളുടെ സ്കൂളിനുനേരെ വിഷവാതകം പ്രയോഗിച്ചു. തൊണ്ണൂറിൽ കുടുതൽ കുട്ടികൾ ആസ്പത്രിയിൽ ആക്കപ്പെട്ടു. പെൺകുട്ടികളെ പഠിക്കുവാൻ വിടരുത് എന്ന് അനുശാസിച്ചുകൊണ്ടുള്ള വാൾപോസ്റ്ററുകാണ് എവിടെയും. പുരുഷന്മാർക്ക് സ്കൂളിൽ പോകാം, സ്ത്രീകൾക്ക് പാടില്ല. ഇത് പുരോഗമനമല്ല, അധോഗമനമാണ്. സ്ത്രീകളെല്ലാം ഇന്നും വഞ്ചിക്കപ്പെടുന്നവരാണ്. അവർ തരം താഴ്ന്നവരായി അനുദിനം ഇന്നും തള്ളപ്പെടുന്നു. രണ്ട് ചാടുകളിൽ ഓടുന്ന ജീവിതത്തിൻെറ അവിഭാജ്യഘടകങ്ങളായ രണ്ട് ഭാഗങ്ങളല്ലേ സ്ത്രീയും പുരുഷനും? ആ ചാടുകളിലൊന്ന് അല്പം ചെറുതാക്കിയാൽ വണ്ടി വേണ്ടവിധത്തിൽ അതിൻെറ തുലനാവസ്ഥ, ബാലൻസ്, തെറ്റാതെ ഓടുമോ, ഓടിക്കുവാൻ പറ്റുമോ? സ്ത്രീക്കും പുരുഷനും സമൂഹത്തിൽ തുല്യ സ്ഥാനമല്ലേ ഉണ്ടായിരിക്കേണ്ടത്? ഇത് എല്ലാവരും ഇനിയുമെങ്കിലും ശ്രദ്ധിക്കേണ്ട ഒരു കാര്യമാണ്.

(കയ്യടി)

**((((((((((((O))))))))))))**

# രംഗം III

രാധ 9-താം (വാത്സല്യം) ഫ്ളാറ്റിലേക്ക് വരുന്നു. വിനോദ് ആഹാരം കഴിച്ചുകൊണ്ടിരിക്കുകയാണ്. വിനോദിൻെറ അമ്മ **സുമുഖി:** മോളൂടെ കഴിക്ക്.

രാധയും ഇരുന്ന് ആഹാരം കഴിക്കുന്നു. വിനോദിൻെറയും രാധയുടെയും മുഖത്ത് ഒരു മ്ലാനത. രാധ തല കുനിച്ചിരിക്കയാണ്. വിനോദ് ഇടക്കിടെ രാധയേ ഏറുകണ്ണിട്ട് നോക്കുന്നുണ്ട്.

**സുമുഖി:** എന്താ രണ്ടുപേരുംകൂടെ പിണങ്ങിയോ? രണ്ടുപരും മുഖം വീർപ്പിച്ചിങ്ങനെ ഇരിക്കുന്നേ? ഞാനിവിടെ നിന്നിട്ടാണെങ്കിൽ ഞാനങ്ങ് അടുക്കളയിലേക്ക് പോയേക്കാം.

സുമുഖി അടുക്കളയിലേക്ക് പോകുന്നു. എന്നിട്ടും രണ്ടുപേരും ഒന്നും മിണ്ടുന്നില്ല. നിശബ്ദത സഹിക്കവയ്യാതെ

**വിനോദ്:** ഇന്നലെ അമ്മ വഴക്കുപറഞ്ഞോ?

രാധ എന്നിട്ടും മിണ്ടുന്നില്ല. അവൾ വളരെ കഷ്ടപ്പെട്ടാണ് കരച്ചിൽ അടക്കുന്നത്. വിനോദ് വീണ്ടും ചോദ്യം ആവർത്തിക്കുന്നു.

**വിനോദ്:** ഇന്നലെ അമ്മ വഴക്കുപറഞ്ഞോ?

വളരെ കഷ്ടപ്പെട്ട്

**രാധ:** ഉം.

പിന്നെയും നിശബ്ദത തുടരുന്നു. രാധ കഴിച്ചുതീരുംവരെ വിനോദ് അവളെ നോക്കിക്കൊണ്ടിരിക്കുന്നു. രാധ വളരെ കഷ്ടപ്പെട്ടാണ് വല്ലവിധത്തിലും ആഹാരം അകത്താക്കുന്നത്. രണ്ടുപേരും എഴുനേറ്റ് കൈകഴുകുന്നു.

**വിനോദ്:** നമുക്ക് മുറിയിലേക്ക് പോകാം.

അമ്മ പറഞ്ഞ ഒരു വാചകം അവളുടെ ഉള്ളിൽ മാറ്റൊലിക്കൊള്ളുന്നു. (ബിന്ദുവിൻെറ ശബ്ദം മാത്രം.):

'എത്ര ചെറുപ്പം മുതലേ ഒരുമിച്ച് കളിച്ച് വളർന്നവരായാൽപോലും അവരെ വിശ്വസിക്കരുത്. പ്രായപൂർത്തിയായ, അല്ല പ്രായപൂർത്തി ആയിക്കൊണ്ടിരിക്കുന്നവരുൾപ്പെടെ എല്ലാ പുരുഷന്മാരെയും അല്പം അകലത്തിൽ നിർത്തുന്നതാണ് നല്ലത്.'

ആദ്യം അല്പം മടിക്കുന്നു. അവളുടെ ഉള്ള് അവളോട്പറയുന്നു. (രാധയുടെ ശബ്ദം മാത്രം.)

'ഏയ് വിനോദ് അത്തരക്കാരനല്ല. നല്ലവനാ.'

വീണ്ടും കുറച്ചു സമയത്തെ നിശബ്ദതക്കുശേഷം

വിനോദ്: അതൊക്കെ മറന്നേക്കുക.

രാധ സാവധാനം എഴുന്നേറ്റ് പോകുന്നു. അവൾ പോകുന്നതുകണ്ട് പെട്ടെന്ന് വന്ന്

സുമുഖി: എന്താമോനെ നിങ്ങൾ തമ്മിൽ.

വിനോദ്: ഒന്നുമില്ലമ്മേ.

എന്തോ ചിന്തിച്ച് വിഷാദയായി സുമുഖി രാധ പോയിടത്തേക്ക് നോക്കിനിൽക്കുന്നു. രാധ അവളുടെ ഫ്ളാറ്റിലേക്ക് കയറിപ്പോകുന്നത് അവൾകാണുന്നു. സുമുഖിക്കുള്ളിൽ എന്തോ ഒരു വിഷാദം.

**((((((((((O))))))))))**

# രംഗം IV

<u>മല്ലശ്ശേരി തറവാടിൽ</u> സ്ത്രീ ജാതകവും പുരുഷജാതകവും തമ്മിൽ ഒത്തുനോക്കി, പരിശോധിച്ച് വിവാഹപ്പൊരുത്തം കണ്ടുപിടിക്കയാണ് ജോത്സ്യൻ. കാർണവന്മാരും, മുത്തശ്ശിമാരും, കുട്ടികളും അടക്കം അംഗങ്ങൾ കുറേയുണ്ട്, പരിപാടിക്ക്. ജോത്സ്യൻ ജാതകങ്ങൾ പരിശോധിക്കുന്നു. ഒരു മുറിയിൽ തനിയേ ഇരിക്കുന്ന സരോജം സന്തോഷത്തോടെ ജനലിന് അടുത്തുചെന്ന് അവിടെ നടക്കുന്നത് സശ്രദ്ധം വീക്ഷിക്കുന്നു. ജോത്സ്യൻ പറയുന്നതുകേട്ട് ഒരു ഞെട്ടലോടുകൂടിഅവൾ പെട്ടെന്ന് തിരിഞ്ഞു നിൽക്കുന്നു. സാവധാനം ഞെട്ടൽ മാറി വ്യസനമായി മാറുന്നു. രാധ അവിടേക്ക് വരുന്നത് കണ്ട് സരോജം അല്പം സന്തോഷത്തോടു കൂടി വേഗം പോയി വാതിൽ തുറക്കുന്നു. സരോജം അവളെ കെട്ടിപ്പിടിച്ച് കരയുന്നു.

ജോത്സ്യൻ:- ഈ ജാതകങ്ങൾ ചേരുകയില്ല.

പിതാവ് :- എന്താ?

ജോത്സ്യൻ :- സ്ത്രീജാതകം ചൊവ്വാദോഷം ഉള്ളതാണ്.

മാതാവ് :- ചൊവ്വാദോഷമോ? അങ്ങനെ ഇതുവരെയും ആരും പറഞ്ഞിട്ടില്ലല്ലോ!

ജോത്സ്യൻ :- അതിൻെറ ആവശ്യം വന്നിരിക്കയില്ല.

പിതാവ് :- എന്തെങ്കിലും പരിഹാരമാർഗ്ഗം?

ജോത്സ്യൻ :-പരിഹാരമാർഗ്ഗം ഒന്നേയുള്ളു. ചൊവ്വാദോഷമുള്ള ഒരു പുരുഷജാതകക്കാരനെ കണ്ടുപിടിക്കുക. ആ ആളുമായി വിവാഹം അങ്ങട്ട് നടത്തുക.

സഹോദരൻ:-"ഡബിൾ നെഗറ്റീവ്സ് മേക്ക് ഏ പോസിറ്റീവ്." കാര്യം എന്തുനിസ്സാരം. ചേരത്തില്ല എന്ന് ജോത്സ്യൻ പറഞ്ഞത് തെറ്റാണെങ്കിലോ? എന്താണീ ജാതകത്തിൻെറ അടിസ്ഥാനം? അവൾക്ക് ഈ വിവാഹം മതിയെങ്കിലോ?

ഇടയിൽക്കയറി ഒരു ചെറപ്പക്കാരൻ

വിജ്ഞാനി :- ജന്മനക്ഷത്രം എന്ന സങ്കല്പം പോലും തെറ്റാണ്.നക്ഷത്രത്തിനോ, നക്ഷത്രസമൂഹത്തിനോ, മനുഷ്യൻെറ ആയുസ്സ്, ആരോഗ്യം, വിദ്യാഭ്യാസം, സാമ്പത്തികം, ഭാഗ്യം, നിർഭാഗ്യം മുതലായ കാര്യങ്ങളിൽ യാതൊരുവിധത്തിലും സ്വാധീനിക്കുവാൻ കഴിയുകയില്ല.

സ്ത്രീപുരുഷസമത്വവാദിസ്ത്രീസമാജത്തിൻെറ ഏതാനും വക്താക്കൾ അവിടേക്ക് കടന്നുവരുന്നു. സ്ത്രീസമാജക്കാർ രംജിനിയും ശ്യാമസുന്ദരിയം, ഗ്രീഷ്മയും ശാലിനിയും കൂട്ടത്തിലുണ്ട്. അതിൽ നിന്ന്

രഞ്ജിനി:-അടിയന്തിര സന്ദർഭങ്ങളിൽ, ഭിഷഗ്വരർ, ഗർഭിണിയേയും കുഞ്ഞിനേയും രക്ഷിക്കുവാൻ, മരുന്ന് കൊടുത്ത് കൃത്രിമമായി പ്രസവസമയം അങ്ങോട്ടുമിങ്ങോട്ടും മാറ്റാറുണ്ട്. അപ്പോൾ ജാതകത്തിന് മാറ്റം വരുകയില്ലേ? പ്രശ്നങ്ങൾ ഒന്നും ഇല്ലായിരുന്നെങ്കിൽ അവർ പ്രസവിക്കുമായിരുന്ന സമയത്തിൽ നിന്നത് മാറ്റമല്ലേ?

ഗ്രീഷ്മ:- ഞങ്ങളുടെ വീടിന് സമീപം ഒരു വീട്ടിൽ ഒരാൾ, തൻെറ ജാതകത്തിൽ പറഞ്ഞിരുന്ന അതേ വർഷം അതേ തീയതി അതേസമയംതന്നെ മരിച്ചു!

ശാലിനി:-എനിക്കറിയാം, എല്ലാ മാധ്യമങ്ങളും കൊട്ടിഘോഷിച്ച് വലിയ പ്രാധാന്യം നൽകിയ ഒരു സംഭവം ആയിരുന്നു അത്! ഞങ്ങൾ, വേണ്ട അന്വേഷണം നടത്തുകയും, അതിൻെറ സത്യാവസ്ഥ കണ്ടുപിടിക്കുകയും ചെയ്തു. അയാൾ ആ ജാതകം കാണാതിരിക്കുവാൻ, അദ്ദേഹത്തിൻെറ വീട്ടുകാർ, ആ ജാതകം ഒളിച്ചുവച്ചിരിക്കയായിരുന്നു. പക്ഷേ, ഒരു വർഷം മുൻപ്, യാദൃച്ഛികമായി അയാൾ അത് കാണുവാൻ ഇടയായി. അപ്പോൾ മുതൽ അയാൾ മരണത്തെ ഭയപ്പെടുവാൻ തുടങ്ങി. ജാതകം താൻ കണ്ട വിവരം, അയാളും ആരോടും പറഞ്ഞില്ല. അയാളുടെ മരണശേഷം, അയാളുടെ ഡയറി കണ്ടപ്പോഴാണ് കാര്യങ്ങൾ വ്യക്തമായത്. തൻെറ മരണ സമയവും, തീയതിയും, വർഷവും തൻെറ ഡയറിയിൽ അദ്ദേഹം വ്യക്തമായി കുറിച്ചിട്ടിരുന്നു. ഇനി തനിക്ക് എത്ര നാളത്തെ ആയുസ്സ് ബാക്കിയുണ്ടെന്നും, ഓരോദിവസവും കുറിച്ചിരുന്നു. ഓരോ ദിവസം കഴിയുന്തോറും, ആധി മൂത്ത്മൂത്ത് അയാൾ മരണത്തോട് അടുത്തുകൊണ്ടിരിക്കയായിരുന്നു. മരണദിവസം അടുക്കുന്തോറും, വീട്ടുകാർ തന്നോട് കൂടുതൽ കൂടുതൽ സ്നേഹവും സഹതാപവും കാണിക്കുന്നവിവരവും അയാൾ തൻെറ ഡയറിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. മരണദിവസം അടുക്കുന്തോറും അയാൾ കൂടുതൽ കൂടുതൽ അസ്വസ്ഥനായി കാണപ്പെട്ടു. ജാതകത്തിൽ രേഖപ്പെടുത്തിയിരുന്ന മരണസമയം അടുത്തപ്പോൾ അയാൾക്ക് ഒരു ഹൃദയസ്തംഭനം ഉണ്ടാകുകയും അതിൽ അയാൾ മരിക്കുകയും ചെയ്തു. ഇതാണ് വാസ്തവത്തിൽ സംഭവിച്ചത്. ആ ജാതകം

എഴുതിയിരുന്നില്ലെങ്കിൽ അദ്ദേഹം കുറേ കാലം കൂടി ജീവിച്ചിരുന്നേനേം. കുട്ടികളുടെ ജാതകം എഴുതിക്കുകവഴി, മാതാപിതാക്കൾ അല്ലെങ്കിൽ ബന്ധപ്പെട്ടവർ, അവരുടെ കുട്ടികളെ ജോത്സ്യന്മാർക്ക് ബലികൊടുക്കുകയാണ്. മാധ്യമങ്ങൾ ആ വാർത്ത കൊട്ടിഘോഷിച്ച് വികാരോജ്വലമാക്കുന്നതിനുപകരം, നിജാവസ്ഥ കണ്ടുപിടിച്ച്, ആ ജോത്സ്യൻെറപേരിൽ കൊലക്കുറ്റത്തിന് കേസ്സെടുക്കാൻ സർക്കാരിനെ പ്രേരിപ്പിക്കുകയായിരുന്നു വേണ്ടത്.

ഗ്രീഷ്മ :- ചൊവ്വാദോഷത്തിൻെറ പേരിൽ, എത്രയെത്ര യുവതീയുവാക്കളുടെ ജീവിതമാണ് ഇക്കൂട്ടർ നശിപ്പിച്ചുകളയുന്നത്! ഈ അന്ധവിശ്വാസത്തിൻെറ പേരിൽ ഈ വിവാഹം നടക്കാതെ പോകരുത്. അവർ പരസ്പരം സ്നേഹിച്ചുപോയവരാണ്. അവരെ വേർപെടുത്തുന്നത് ശരിയല്ല. ആകാശം ഇടിഞ്ഞുവീഴുന്നെങ്കിൽ അങ്ങ് വീഴട്ടെ.

((((((((((()))))))))))

# രംഗം V

## 'അഖിലലോക വനിതാ സമ്മേളന' ത്തിൻെറ തുടർച്ച

'ശ്യാമസുന്ദരി'

**ശ്യാമസുന്ദരി:** പുരുഷന്മാർക്ക് ആവശ്യമെങ്കിൽ, സ്ത്രീ, പല പുരുഷന്മാരോടൊപ്പവും ഭാര്യാഭർതൃബന്ധത്തോടുകൂടി ജീവിക്കുന്നതിൽ വിരോധമില്ല, തെറ്റില്ല എന്ന് വരുത്തിത്തീർക്കുന്നതിനായി പടച്ചുണ്ടാക്കിയതാണ് പരമപവിത്രമായ പാഞ്ചാലീ കഥാപാത്രം. പുരുഷന് അനിഷ്ടം തോന്നാതിരിക്കാൻ, നരകിച്ചായാൽപോലും, ചാരിത്ര്യം കാത്തുസൂക്ഷിച്ച്, പതിവ്രതയായി ജീവിതകാലം മുഴുവൻ ജീവിക്കുന്നതിൻെറ മാഹാത്മ്യം പൊക്കിപ്പിടിച്ചുകൊണ്ട്, പടച്ചുണ്ടാക്കിയ സീതയെപ്പോലുള്ള സ്ത്രീ കഥാപാത്രങ്ങൾ പുരാണങ്ങളിലും മറ്റും ഒട്ടനവധിയാണ്. ഈ ചൂണ്ടിക്കാണിക്കലിൻെറ അർത്ഥം, പുണ്യപുരാണങ്ങളിലെയും മറ്റും നല്ലകാര്യങ്ങൾ തള്ളിക്കളയണമെന്നല്ല, പക്ഷെ നിഗൂഢത നിറഞ്ഞ ഈ കൃതികളിൽ ഏതൊക്കെയാണ്നല്ലത്, ഏതൊക്കെയാണ് ചീത്ത എന്ന് വിശാലമനസ്സോടെ ചിന്തിച്ച് കണ്ടുപിടിക്കണമെന്നാണ്. സതി, ശിശുവിവാഹം മുതലായവയെ ചിന്തകർനേരിട്ടത് വൻ എതിർപ്പുകളെ നേരിട്ടുകൊണ്ടായിരുന്നു. അങ്ങും ഇങ്ങും, ഇന്നും ആ എതിർപ്പുകൾ നേരിട്ടുകൊണ്ടിരിക്കയാണ് നമ്മൾ.

'ത്രേസ്യ'

**ത്രേസ്യ:** മനുഷ്യൻ നിർമ്മിച്ച ചട്ടങ്ങൾ അനുസരിച്ച്, കുട്ടിയുടെ അച്ഛൻ ആരെന്നറിയാതെ പിഴച്ചുപെറ്റ് കുട്ടികൾ ഉണ്ടായാൽപോലും, സ്ത്രീകളെ

പ്രകീർത്തിച്ച് ദൈവപത്നിയായും വൻപുണ്യകഥാപാത്രങ്ങളായും മറ്റും ഉദ്ഘോഷിച്ച്, സ്ത്രീകളെ വഞ്ചിക്കുവാനുള്ള പുരുഷശ്രമത്തിൻെറ ഭാഗമാണ് പുരാണങ്ങളിലും, പുണ്യഗ്രന്ഥങ്ങളിലും മറ്റുസാഹിത്യകൃതികളിലും ദൈവചൈതന്യം തുളുമ്പുന്ന അങ്ങനുള്ള കഥാപാത്രങ്ങൾ പ്രത്യക്ഷപ്പെടുന്നത്.
പുരുഷമുതലെടുപ്പിൻെറ, പുരുഷസ്വാർത്ഥതയുടെ ഏറ്റവും മികച്ച രൂപം!

'ജനനി'

ജനനി: പല ക്ഷേത്രങ്ങളിലും കന്യകകളെ നടക്കിരുത്തുന്നതും ഇതേ ചതിയുടെ മറ്റൊരു ഭാഗംതന്നെയാണ്. ഭഗവാന് കന്യകകളെ കാഴ്ചവെച്ചുകഴിഞ്ഞാൽപിന്നെ, നാട്ടുപ്രമാണികളുടെ ഊഴമായികിട്ടുമല്ലൊ! ദൈവത്തിൻെറ ഉപയോഗത്തിനായി ദാനംചെയ്തിട്ട് നാട്ടുനേതാക്കൾക്ക് ഭക്ഷിക്കുവാൻ! എന്താ, നല്ല അടവല്ലേ? പുരാണം എന്നപേരിൽ ഇതൊക്കെഎഴുതിയുണ്ടാക്കി സ്ത്രീകളെ പറ്റിച്ചവർ, പൊതുജനമുൻപിൽ പുണ്യവാളന്മാരായി സുഖിച്ച് ജീവിച്ചിട്ട് മൺമറഞ്ഞുപോയി, പിൻതലമുറകളിലെ പുരുഷന്മാരുടെ മാർഗ്ഗദർശികളായി! ദൈവപത്നീ സ്ഥാനവും മറ്റും മോശമാണോ! സായൂജ്യമല്ലേ സായൂജ്യം! സ്ത്രീകൾ സന്തുഷ്ടർ! പുരുഷന്മാരും സന്തുഷ്ടർ! ഇതിൽ കൂടുതലെന്തുവേണം ജനത്തിന്?

(കയ്യടി)

'വിജ്ഞാനി'

വിജ്ഞാനി: മതങ്ങൾ പറയുന്നതാണ് ശരിയെന്ന് സ്ത്രീകളുടെ തലയിൽ അടിച്ചുകയറ്റിവച്ചിരിക്കുകയല്ലേ, ചൂണ്ട കയറ്റിയമാതിരി, ഊരിക്കളയുവാൻ ഒരുമാർഗ്ഗവും ഇല്ലാതെ? മതങ്ങളിലില്ലാത്ത മറ്റെത്രയെത്രകാര്യങ്ങൾ, ജാതിയുണ്ടാക്കി ജാതിയുടെപേരിൽ, സ്ത്രീകളിൽ അടിച്ചുകയറ്റിയിട്ടുണ്ടായിരുന്നു, സംബന്ധം എന്നപേരിൽ, 'സം' എന്നതിന് ഇംഗ്ളീഷിലെ അർത്ഥംതന്നെ കൊടുക്കാം. വിവാഹം അല്ല, വെറും 'സം ബന്ധം'. അങ്ങനുള്ള ആ ബന്ധം ഇന്ന് ഇല്ലാതായിത്തന്നെ തീർന്നിരിക്കുന്നു. വിവാഹത്തിന്, ' വേളികഴിക്കക' എന്ന പദമായിരുന്നു ഉപയോഗിച്ചിരുന്നത്. സംബന്ധത്തിൽ, ഉയർന്നജാതിക്കാരനായ സംബന്ധക്കാരന്, ഒരേ ഒരു ഉത്തരവാദിത്വം, അല്ല, ജോലി മാത്രമേ ആ സ്ത്രീയോടുണ്ടായിരുന്നുള്ളു! കുഞ്ഞുങ്ങളെ 'ഫ്രീ'ആയി സൃഷ്ടിച്ചു കൊടുക്കുക! പഴയകാലത്തെ വിത്തുകാളയുടെ പണി! ഇന്ന് നാം പുച്ഛരിച്ച് തള്ളുന്ന ആ സമ്പ്രദായത്തിന് അന്ന് ആദരവായിരുന്നു. പല പ്രധാന ദൈവങ്ങൾക്കും, ഒന്നിൽ കൂടുതൽ ഭാര്യമാരുള്ളതായി എഴുതി ഒപ്പിച്ചുവച്ചിട്ടുണ്ട്, പുരാണങ്ങളുടെ ഗ്രന്ഥകർത്താക്കൾ. ദൈവങ്ങൾക്ക് അവിഹിതബന്ധത്തിൽകൂടിപ്പോലും കുട്ടികളുണ്ടായതായി കഥകളിൽകൂടി തട്ടിക്കൂട്ടി വെച്ചിട്ടുണ്ട്. മനുഷ്യരിൽ, പുരുഷന്മാരുടെ ഇഷ്ടാനുസരണം, സ്ത്രീകളുമായി അവിഹിത ലൈംഗികബന്ധത്തിൽ ഏർപ്പെടുവാനുള്ള സൗകര്യത്തിനുവേണ്ടിയല്ലേ ഇങ്ങനെയുള്ള കഥകൾ ഉണ്ടാക്കിവച്ചിരിക്കുന്നത്?

(കയ്യടി)

'ഉണ്ണിസ്സ'

ഉണ്ണിസ്സ: ആരാ ദൈവത്തിൻെറ ലിംഗം കണ്ടുപിടിച്ചേ?! എപ്പോ?! എങ്ങനെ!? ഹോാാാ ഒരത്ഭുതമനുഷ്യൻതന്നെ അയാൾ! സമ്മതിച്ചുകൊടുക്കണം അയാളേ-----!സ്ത്രീകളെ രണ്ടാംതരക്കാരായി ചിത്രീകരിക്കുന്ന യാതൊരു ഗ്രന്ഥത്തിലും സ്ത്രീകൾ വിശ്വസിക്കരുത്. മനുഷ്യർക്ക് മാംസദശയല്ലാതെ ശനിദശയോ മാങ്ങാദശയോ ഒന്നും ഉള്ളതായി അറിവില്ല. ഈ പ്രപഞ്ചം ദൈവമാണ്

സൃഷ്ടിച്ചതെങ്കിൽ, ചീത്തക്കാലം എങ്ങനുണ്ടായി. ദൈവം ചീത്തക്കാലവും നിർമ്മിച്ചുവോ? നല്ലതിന് മാത്രം നിലകൊള്ളുന്ന ദൈവത്തിന് അങ്ങനെതോന്നിയെങ്കിൽ അത് ദൈവഗുണങ്ങൾക്കെതിരാണ്! ഗ്രന്ഥകർത്താവിന് പറ്റിയ ഒരു തെറ്റായി മാത്രമേ ഇതിനെ വ്യാഖ്യാനിക്കുവാൻ പറ്റുകയുള്ളു. ചീത്തകാലമെന്നൊന്നില്ല. എല്ലാം നല്ലകാലം തന്നെ.

(കൈയടി)

'ഏലിയാമ്മ'

**ഏലിയാമ്മ:** ദൈവമകൻെറ അമ്മയായി ഒരു സ്ത്രീയെ ആരാധിക്കുന്നു എങ്കിലും, അത് ദൈവമായിട്ടല്ല. ദൈവഅമ്മയായിമാത്രമാണ്. വിഷ്ണു, മോഹിനി ആയി രൂപം എടുത്തെങ്കിലും, മോഹിനിക്ക് ദൈവഅന്തസ്സ് നൽകിയിട്ടില്ല. ദൈവഅവതാരമായി കണക്കാക്കി പൂജിക്കാറില്ല ആരും. പുരാണങ്ങളിലും മോഹിനിക്ക് ദൈവഅന്തസ്സ് നൽകിയിട്ടില്ല. ഐശ്വര്യത്തിൻെറ പ്രതീകമായി സ്ഥാനം നൽകിയിരിക്കുന്ന ലക്ഷ്മിക്കും, വിദ്യയുടെ പ്രതീകമായി സ്ഥാനം നൽകിയിരിക്കുന്ന സരസ്വതിക്കും , ശക്തിയുടെ പ്രതീകമായി സ്ഥാനം നൽകിയിരിക്കുന്ന പാർവതിക്കും മിസ്സസ്സ് ദൈവങ്ങൾ എന്നുള്ള അന്തസ്സേ നൽകിയിട്ടുള്ളു. അങ്ങനെ, മുറിദൈവങ്ങളുടെ സ്ഥാനമേ അവർക്ക് കല്പിച്ചിട്ടുള്ളു.

(കൈയടി)

'ഗ്രീഷ്മ'

ഗ്രീഷ്മ: ഇതിനേക്കാളും ഒരുവലിയവിദ്യ പുരുഷൻ ഒപ്പിച്ചുവെച്ചിട്ടുണ്ട്, സ്ത്രീയെ പറ്റിക്കുവാൻ. ശിവൻ പകുതി ശരീരം സ്ത്രീക്കായി വീതിച്ചുകൊടുത്തു പോലും. ഇവിടെയും മുൻതൂക്കം പുരുഷനുതന്നെയാണ്. <u>ഒരു പുരുഷനാണ് സ്ത്രീക്കായി പകുതി ശരീരം പകുത്ത് കൊടുത്തത്.</u> അല്ലാതെ ഒരു സ്ത്രീ തൻെറ പകുതി ശരീരം പകുത്ത് പുരുഷന് അല്ല കൊടുത്തത്!

ഇതെല്ലാം നഗ്നമായ സത്യങ്ങൾ മാത്രമാണ്. ആരും ഇന്നുവരെ ചൂണ്ടിക്കാണിച്ചിട്ടില്ലാത്ത ചിലസത്യങ്ങൾ ഞാൻ ചൂണ്ടിക്കാണിച്ചു എന്നേ ഉള്ളു. ഇതെല്ലാം സ്ത്രീവിരുദ്ധതയെയാണ് കാണിക്കുന്നത് എന്ന് ഞാൻ പറഞ്ഞാൽ അതിൽ ആരും പരിഭവിച്ചിട്ട് കാര്യമില്ല.

(കയ്യടി)

'സരോജം'

**സരോജം:** മുഹൂർത്തമെന്നൊന്നില്ല. വിവാഹത്തിനും മറ്റും മുഹൂർത്തം നോക്കുന്നതിൽ യാതൊരു പ്രയോജനവും ഇല്ല. അതൊരുതരം മാനസികവിഭ്രാന്തി മാത്രമാണ്, ഒരുതരം ഭ്രാന്ത്. <u>രാഹുവെന്നും കേതുവെന്നും</u> ഒന്നും ഇല്ലെന്നും, ആകയാൽ രാഹുകാലമെന്നും മറ്റും പറയുന്നതിൽ യാതൊരു കഴമ്പും ഇല്ലെന്നും നല്ലവണ്ണം അറിയാവുന്നർപോലും ഇതിൻെറയൊക്കെ പുറകേ പരക്കം പായുന്നതാണ് അതിശയം, ഖേദകരം.

(ചെറിയ കൈയടി)

'നളിനി'

ധൃതിയിൽ നളിനി വന്ന് പറഞ്ഞിട്ട് വേഗം പോകുന്നു. സഭ അറിയാതെ ചിരിച്ചുപോകുന്നു.

**നളിനി:** തുമ്മൽ, മൂക്കിൽനിന്ന് വെള്ളം ഒലിക്കൽ, തലവേദന മുതലായവ ഈ ജലദോഷത്തിൻെറ ലക്ഷണമാണ്; ഈ ചൊവ്വദോഷത്തിൻെറ ലക്ഷണം എന്തൊക്കെയാണാശാനെ?

(ചിരി, കയ്യടി)

പിന്നെ കേട്ടോണേ മറ്റൊരു കൂത്ത്, സൗദിഅറേബ്യയിൽ സ്ത്രീകൾ കാർ ഓടിക്കാൻ പാടില്ലപോലും. അവിടാരിന്നേ നമ്മടെ വൈയിറ്റത്തടിച്ചേനേം.

പാറു'

പാറു: സ്ത്രീ എങ്ങനെ വീട്ടമ്മയായി ഒതുങ്ങിക്കൂടുവാനിടയായി എന്ന ആരാഞ്ഞുനോക്കുന്നത് ഈ വേളയിൽ ഉചിതമായിരിക്കുമെന്ന് തോന്നുന്നു. മനുഷ്യൻ ഭൂമിയിലുടലെടുത്ത കാലത്തിലേക്ക് നമുക്കൊന്ന് പോകാം. ആവശ്യത്തിന് ഫലമൂലാദികൾ ലഭ്യമല്ലാത്ത സ്ഥലങ്ങളിൽ, പക്ഷിമൃഗാദികളെ കൊന്ന് ഭക്ഷിക്കേണ്ടതായിവന്നു. വന്യമൃഗങ്ങളെ വേട്ടയാടുന്നതിന്, ഗുഹവിട്ട് വനാന്തരങ്ങളിലേക്ക്, ജീവൻ പണയംവച്ച് പോകേണ്ടിയിരുന്നു. സ്വന്തം ജീവൻ രക്ഷിക്കുവാൻ സ്ത്രീകൾ ഒരു സൂത്രം പ്രയോഗിച്ചു. കുഞ്ഞിന് വിശക്കുമ്പോൾ വിശക്കുമ്പോൾ, മുലപ്പാൽ കൊടുക്കുന്നതിനും, വന്യമൃഗാദികളിൽ നിന്ന് കുഞ്ഞിനെ രക്ഷിക്കുന്നതിനും, തങ്ങൾ ഗുഹയിൽ ഉണ്ടായെങ്കിലേപറ്റു എന്ന് പുരുഷനെ കൈക്രിയകൊണ്ട് ധരിപ്പിച്ചു. അങ്ങനെ, പുരുഷന്മാർ മാത്രം വേട്ടക്ക് പോകുന്ന രീതി ഉടലെടുത്തു. ഇത് പുരുഷൻെറ വാദം! സ്ത്രീയും വേട്ടക്ക് പോകാൻ തയ്യാറായെങ്കിലും, കുഞ്ഞിനെ ശുശ്രൂഷിക്കുവാൻ പുരുഷൻതന്നെ സ്ത്രീയെ നിർബന്ധിച്ച് ഗുഹയിൽ അടച്ചിട്ടിട്ട് പോയതാണെന്ന് സ്ത്രീയുടെ വാദം. അതെങ്ങനെയുമാകട്ടെ. ഒരു കാര്യം, സ്ത്രീയും പുരുഷനും അംഗീകരിച്ചേ പറ്റൂ. ആഹാരആരോഗ്യകാര്യങ്ങളിൽ ഒരേ ചുറ്റുപാടിൽ വളർന്ന ഒരേപ്രായമുള്ള മനുഷ്യസ്ത്രീയുടെയും മനുഷ്യപുരുഷൻെറയും കായബലം താരതമ്യപ്പെടുത്തിയാൽ, പുരുഷനാണ് അല്പമെങ്കിലും കരുത്ത് കൂടുതൽ എന്നത്. പ്രകൃതി, സൃഷ്ടിയിൽ എന്തിന് ഈ മാറ്റം വരുത്തി എന്നത്, ചിന്തിച്ചാൽ നിഷ്പ്രയാസം നമുക്ക് കണ്ടെത്തുവാൻ കഴിയും.

(വളരെച്ചെറിയ കയ്യടി)

'നബീസ'

നബീസ: ജനിക്കാൻപോകുന്ന കുഞ്ഞ് പെണ്ണോ ആണോ എന്ന് കണ്ടുപിടിച്ച്, പെണ്ണ് എങ്കിൽ ഭ്രൂണഹത്യ നടത്തുന്നതിലും, അറിഞ്ഞുകൂട എങ്കിൽ, ജനിച്ചുകഴിഞ്ഞ് പെണ്ണെന്നുകണ്ടാൽ കൊന്നുകളയുന്നതിലും, സ്ത്രീതന്നെ പങ്കുവഹിക്കുന്നത് എന്തുശോചനീയമായ അവസ്ഥയാണ്! 2011 - ൽ നടന്ന 'സെൻസസ്' അനുസരിച്ച് ഇൻഡ്യയിൽ സ്ത്രീകളുടെ എണ്ണം പുരുഷന്മാരുടെ എണ്ണത്തിൽ വളരെക്കുറവാണ്. ലോകത്തിനു മുൻപിൽ നമുക്കു ലജ്ജിക്കുവാൻ ഇതിൽ കൂടുതൽ എന്തുവേണം! സതി, ശിശുവിവാഹം മുതലായവ നിർത്തലാക്കിയതിൽ എതിർപ്പുള്ളവർ, ഇന്നും ധാരാളം ഉണ്ട്. അതുകൊണ്ട് അന്ധവിശ്വാസങ്ങൾക്കെതിരായി ആരെങ്കിലും ശബ്ദം ഉയർത്തിയാൽ അവരെ തെറ്റുകാരാക്കിമുദ്രകുത്തുന്ന പ്രവണത, നിരുത്സാഹപ്പെടുത്തേണ്ടതാണ്. ഇന്നത്തെ രീതിയിലെങ്കിലും അന്ധവിശ്വാസങ്ങൾ മനുഷ്യരിൽ നിലനിർത്തുവാൻ വെമ്പൽകൊള്ളുന്ന തൽപരകക്ഷികൾ ധാരാളം ഈ ലോകത്തുണ്ട്. കാരണം, മതത്തിൻെറ പേരിൽ ഉണ്ടാക്കുന്ന വരുമാനമാണ് അവരുടെ ജീവിതം മുൻപോട്ട് കൊണ്ടുപോകുന്നത്. ദൈവത്തിൻെറ പേരിൽ അന്ധവിശ്വാസികളെ എന്നെന്നും നിലനിർത്തി മുതലെടുക്കാനാണ് ഇക്കൂട്ടരുടെ ശ്രമം. അതുപോലെതന്നെ അതിന് അവർ കണ്ടെത്തി നടപ്പാക്കുന്ന മറ്റൊരു മാർഗ്ഗമാണ് മതത്തിൻെറപേരിൽ രാഷ്ട്രീയപ്പാർട്ടി ഉണ്ടാക്കി, പൊതുജനങ്ങളെ പറ്റിച്ച് അധികാരം കൈയ്യടക്കി, മതത്തിൻെറപേരിൽ അന്ധവിശ്വാസികളെ സൃഷ്ടിച്ചെടുക്കുക എന്നത്.

(കൈയടി)

'മേരി'

മേരി: പണ്ടുമുതലേ നിലനിന്നുപോരുന്ന മറ്റൊരു മാർഗ്ഗമാണ്, കൊച്ചുകുഞ്ഞുങ്ങളായിരിക്കുമ്പോഴേ പിഞ്ചോമനകളുടെ തലയിൽ, മാതാപിതാക്കളുടെ ദൈവത്തിൻെറ പേരും, ദൈവത്തിൻെറ അപാര കഴിവുകളും അടിച്ചു കയറ്റി, കുഞ്ഞുങ്ങൾ പ്രായമായാലും, അന്ധവിശ്വാസങ്ങളിൽ നിന്നും രക്ഷപെടുവാൻ അവർക്ക് കഴിവ് ഉണ്ടാകാത്തരീതിയിൽ അവരെ മെരുക്കിയെടുക്കുക എന്നത്.

'രേണുക'

രേണുക: കന്യകകളോ, അല്ലെങ്കിൽ വിവാഹിതയാണെങ്കിലും സ്വഭർത്താവിൽനിന്നല്ലാതെ, ദൈവങ്ങളിൽ നിന്ന് നേരിട്ട് 'വയർലെസ്സായി' ഗർഭം ധരിച്ച് പ്രസവിച്ച മഹിമ കൂടിയ മഹതികളുടെ കഥകൾ പല മതഗ്രന്ഥങ്ങളിലും ഉണ്ട്. (അതിനിടയിൽ ഒന്നുപറഞ്ഞുകൊള്ളട്ടെ. മനുഷ്യനിർമ്മിതനിയമം അനുസരിച്ച്, പിഴച്ചുപെറ്റത് എന്ന് പറയുകയായിരിക്കും ഭേദം. പക്ഷെ, ദൈവത്തിൽ നിന്നാകയാൽ അങ്ങനെ പറയുന്നത് ശരിയല്ലല്ലോ.) ഒരു ദൈവീകഅന്തസ്സ് ഈ സ്ത്രീകൾക്ക് നൽകിയിരിക്കുന്നത്, ഈ ഗ്രന്ഥങ്ങളുടെ രചയിതാക്കളായ പുരുഷന്മാരുടെ തന്ത്രമല്ലേ? സ്ത്രീകളെ പറ്റിക്കുവാൻ! അങ്ങനെ, പുരുഷൻെറ ദുർവികാരങ്ങൾ നടപ്പിലാക്കാൻ സൗകര്യം കൂടുതൽ ഉണ്ടാക്കുക, എന്നതായിരുന്നിരിക്കയില്ലേ ഇതിൻെറ പിൻപിലുള്ള നിഗൂഢരഹസ്യം!

((((((()))))))

## രംഗംVI

രാധ വിനോദിൻെറ വീട്ടിലേക്ക് വരുന്നു. വിനോദ് വളരെ സന്തോഷത്തോടെ രാധയെ സ്വീകരിക്കുന്നു.
വിനോദ് കൈ കാണിക്കുന്നിടത്തേക്ക് പോയി ഇരിക്കുന്നു. ഇരിക്കുന്നതിനിടയൽ:

രാധ: എന്തിനാ പതിവില്ലാതെ ഇന്ന് ഫോണിൽവിളിച്ച് വരാൻ പറഞ്ഞെ?

വിനോദ്: കാര്യം ഒണ്ട്........

രാധ: എന്താ കാര്യം?

വിനോദ്: പറയാം......അല്ല പ്രവർത്തിച്ച് കാണിക്കാം.

രാധ: വിനോദ്....... വേണ്ടാ..........

വിനോദ്: എത്രനാളായി ഇങ്ങനൊരു ദിവസത്തിന് ഞാൻ കാത്തിരിക്കയായിരുന്നെന്നറിയാമോ?

(എന്നുപറഞ്ഞ് വിനോദ് രാധയുടെ അടുത്തു ചെന്നിരുന്ന് അവളെ ആലിംഗനം ചെയ്യുന്നു.)

രാധ : വിനോദ്, ഇത് കളിയല്ല. അമ്മ പറഞ്ഞത് എത്ര ശരിയാ!
(അവൾ ദേഷ്യത്തിൽ കുതറി മാറുന്നു. പിന്നെയും അവൻ അവളെ കയറിപ്പിടിക്കുവാൻ ശ്രമിക്കുന്നു.) വിരൽ ചൂണ്ടിക്കൊണ്ട് അമ്മ പറഞ്ഞത് അവൾ ഓർക്കുന്നു.
(ബിന്ദുവിൻെറ ശബ്ദം അവൾ പിന്നണിയിൽ കേൾക്കുന്നു.)
'എത്ര ചെറുപ്പം മുതലേ ഒരുമിച്ച് കളിച്ച് വളർന്നവരായാൽപോലും ആണുങ്ങളെ വിശ്വസിക്കരുത്. പ്രായപൂർത്തിയായ, അല്ല പ്രായപൂർത്തി ആയിക്കൊണ്ടിരിക്കുന്നവരുൾപ്പെടെ എല്ലാ പുരുഷന്മാരെയും അല്പം അകലത്തിൽ നിർത്തുന്നതാണ് നല്ലത്. '

വിനോദ്: എന്താ അമ്മ പറഞ്ഞത്?

രാധ: എത്ര ചെറുപ്പം മുതലേ ഒരുമിച്ച് കളിച്ച് വളർന്നവരായാൽപോലും ആണുങ്ങളെ വിശ്വസിക്കരുത്.
വിനോദ് അവളെ പിടിച്ച്വലിച്ച് മുറിയിക്കേ് കൊണ്ടുപോകുന്നു. ഇതിനിടയിൽ താഴെക്കൊടുത്തിരിക്കുന്ന സംഭാഷണം നടക്കുന്നു.
രാധ: ഞാൻ വിളിച്ചുകൂവും. ഇതെന്താ ഇത്, നിനക്ക് ഭ്രാന്ത് പിടിച്ചോ?

വിനോദ് : അതേടി........ഭ്രാന്താ. ആഹാ.......അത്രക്ക് അഹങ്കാരമൊ? എൻെറ അമ്മേം അച്ഛനും ഒന്നും രണ്ടുദിവസത്തേക്കിവിടില്ല വിളിച്ചുകൂവുവാൻ. ഒരു സൗകര്യം ഒത്തുവന്നപ്പോൾ അവളുടെ ഒരു ഗമ.

രാധ: അം..........

(അകത്ത് അവൻ അവളെ ബലാൽൽസംഗം ചെയ്യുന്നു. കരച്ചിലിൻെറയും എതിർപ്പിൻെറയും ഞരക്കത്തൻെറയും പരിദേവനത്തിൻെറയും മറ്റും ശബ്ദങ്ങളും, പാത്രങ്ങൾ താഴെവീഴുന്നതിൻെറയും മറ്റും ശബ്ദങ്ങളം മറ്റും മാത്രം കേൾക്കാം. എല്ലാം സാവധാനം കുറഞ്ഞുകുറഞ്ഞ് പരിപൂർണ്ണനിശബ്ദതിലെത്തിച്ചേരുന്നു. അന്ത്യത്തിൽ, അല്പം സമയത്തിനുശേഷം രാധ വാതിലിൽകൂടി മുറിയിൽ വന്ന് ഫ്ളാറ്റിന് വെളിയിലേക്ക് ഓടിപ്പോകുന്നു.)

((((((((()))))))))

# രംഗം VII

## രംഗം 5–ൻെറ തുടർച്ച

രാധ സ്വന്തം ഫ്ളാറ്റിലേക്ക് ഓടിക്കയറി വാതിൽ അടയ്ക്കുന്നു. അല്പസമയം കിടക്കയിൽ കിടക്കുന്നു. എന്തൊക്കെയോ ചിന്തിക്കുന്നു. അവൾ ഒരു തീരുമാനത്തിൽ എത്തിച്ചേരുന്നു. പെട്ടെന്ന് എഴുനേറ്റ് പോയി കണ്ണാടിയിൽ നോക്കുന്നു. എന്നിട്ട് ഒന്നും സംഭവിക്കാത്തമട്ടിൽ ഒരു ഗ്ലാസ്സ് വെള്ളം എടുത്ത് കുടിക്കുന്നു.

അവളെ ശ്രദ്ധിക്കുന്ന അമ്മ:

ബിന്ദു: എന്താ നിനക്കൊരു വല്ലായ്മ?

വരാത്ത പുഞ്ചിരി വരുത്തിക്കൊണ്ട് :

രാധ: ഏയ് ഒന്നുമില്ല.

ബിന്ദു: എന്താ സാധാരണയില്ലാത്ത ഒരു വെള്ളംകുടി ഇന്ന്?

രാധ: ഈ അമ്മേടെ ഒരു കാര്യം.

ബിന്ദു: വേണ്ട വേണ്ട....... നീ എന്നെ സോപ്പിടുകയും ഒന്നും വേണ്ട. വിനോദുമായി വഴക്കിട്ടോ?

രാധ: ഓ....... അമ്മേ.......

അവൾപോയി അമ്മേ കെട്ടിപ്പിടിക്കുന്നു. രാധയുടെ മുഖം ഇപ്പോൾ അമ്മക്ക് കാണുവാൻഒക്കുകില്ല. രാധയുടെ മുഖഭാവം വൈരാഗ്യത്തിൻേറതായി മാറുന്നു. അവളെ രക്ഷപെടുത്താനെന്നവണ്ണം ഫോൺബെൽ അടിക്കുന്നു. കെട്ടിപ്പിടുത്തം വിട്ടിട്ട്, രാധ തൻെറ വികാരം മറച്ചുകൊണ്ട് മറുപടി നൽകുന്നു.

രാധ: ഹലോ.....അതേ......ക്ഷമിക്കണം, നാളെ നിങ്ങളെ സന്ധിക്കുവാൻ എന്നേക്കൊണ്ട് ഒത്തുവരുന്നില്ല, നാളെ ഞാൻ പങ്കുകൊള്ളേണ്ട ചില പ്രധാന പരിപാടികൾ ഉണ്ട്.

അവൾ വളരെ അസ്വസ്ഥയാണ്. അവൾ അല്പം ആശ്വാസത്തിന് റ്റീവി ഓൺചെയ്യുന്നു.

സംശയദൃഷ്ടിയോടുകൂടി ബിന്ദു ഇപ്പോഴും അവളെ ശ്രദ്ധിക്കുന്നു.

((((((((()))))))))

# രംഗം VIII

അടുത്തിടെ ജനിച്ച കുഞ്ഞിൻെറ ജാതകം എഴുതാനുള്ള സംരംഭം മാവേലിൽ തറവാട്ടിൽ നടന്നുകൊണ്ടിരിക്കുന്നു. പലകമേൽ കവടിയും മറ്റുസജ്ജീകരണങ്ങളുമായി ചെറുപ്പക്കാരനായ ജ്യോത്സ്യൻ തയ്യാറായി ഇരിക്കുന്നു. വീട്ടുകാരെല്ലാം ചുറ്റിനും ഉണ്ട്. ഒരു മുറിക്കുള്ളിൽ, വത്സലയോടൊപ്പം ജനനിയും രാധയും ഉണ്ട്.

ജ്യോത്സ്യൻ :- കുഞ്ഞിൻെറ ജനനത്തീയതിയും സമയവും.....

പെട്ടെന്ന്, ചെറുപ്പക്കാരൻ സഞ്ജയൻ, വെളിയിൽ നിന്ന് ധൃതിയിൽ അവിടേക്ക് കടന്നുവരുന്നു. ജ്യോത്സ്യൻ, തൻെറ വാചകം പൂർത്തിയാക്കുന്നതിന് മുൻപ്, ഇടയിൽ കയറിപ്പറയുന്നു.

സഞ്ജയൻ :- നിർത്തൂ, ഈ എഴുതുന്ന ജാതകത്തിൽ പറയാൻപോകുന്ന കാര്യങ്ങളെല്ലാം ശരിയായിരിക്കുമോ?

ജ്യോത്സ്യൻ :- അച്ചട്ടായിരിക്കും, ജനനസമയം കൃത്യമായി പറഞ്ഞാൽ.

ഈ സംഭാഷണം നടന്നുകൊണ്ടിരിക്കമ്പോൾ സ്ത്രീകളും പുരുഷന്മാരം അടങ്ങുന്ന ഒരു ചെറിയ സംഘം അവിടേക്ക്കടന്നുവരുന്നു. രഘു, ജിജ്ഞാസ്, ശ്രേയസ്സ്, പാറു, വിജ്ഞാനി, സരോജം, ശ്രോതസ്സ്, നളിനി, നിർദ്ദോഷ് മുതലായവർ ഉൾപ്പെടുന്നു.

സഞ്ജയൻ :- ഏതാണീ ജനനസമയം?

ജ്യോത്സ്യൻ :- കുഞ്ഞ് ജനിച്ച് വീഴുന്നസമയം.

സഞ്ജയൻ :- അത് കൃത്യമായി ആർക്കറിയാം?

കുട്ടിയുടെ അമ്മുമ്മ :- നേഴ്സെന്നോട് പറഞ്ഞായിരുന്നു.

സഞ്ജയൻ :-അവരൊരു സമയം പറഞ്ഞു. അത് ശരിയാണെന്നതിന് എന്താ ഉറപ്പ്? ഓപ്പറേഷൻെറ കാര്യങ്ങൾ അവർ ശ്രദ്ധിക്കാൻ പോകുന്നോ അതോ സമയം നോക്കാൻ പോകുന്നോ? ഊഹം വച്ച് ഒരു സമയം അവരങ്ങുപറയും! എന്നിട്ട് അതുവച്ച് ഒരു ജാതകവും! പിന്നെ ജാതകത്തിൽ എന്തെങ്കിലും ചീത്തക്കാര്യങ്ങളുണ്ടെങ്കിൽ അതോർത്ത് വീട്ടുകാരെല്ലാം വിഷമിക്കാനും, കരയാനും; പിന്നെ ദോഷം മാറ്റാൻ ക്ഷേത്രങ്ങളായ ക്ഷേത്രങ്ങളെല്ലം കയറിയിറങ്ങി വഴുപാടുകളായി, ഭജനകളായി, കാശുകൂടുതലുണ്ടെങ്കിൽ വലിയ യാഗങ്ങൾ...... എന്തോ പറയാനാ. ഇതെല്ലാം, ഇല്ലാത്ത എന്തോ ഒന്നിനുവേണ്ടിയാണെന്നതാ കഷ്ടം! ആരോ പറഞ്ഞ ഒരുസമയം. അതായത്, കൃത്യമല്ലാത്ത ഒരു സമയം വച്ചുണ്ടാക്കിയ ജാതകമാകയാൽ അതിൽ പറയുന്നതൊന്നും ഈ കുഞ്ഞിൻെറ കാര്യമായിരിക്കയില്ല എന്ന് അർത്ഥം! അല്ലേ?

രഘു :- (പുഞ്ചിരിച്ചുകൊണ്ട്) ഈ കുഞ്ഞിൻേറതെന്നല്ല, ഇന്നുവരെ ലോകത്ത്

എഴുതപ്പെട്ട ഒറ്റ ജാതകം പോലും ശരിയായിട്ടുള്ളതല്ല. ജ്യോത്സ്യൻെറ ഭാഷയിൽ തന്നെപറഞ്ഞാൽ,'ജനിച്ച കൃത്യസമയം' ആ കൃത്യസമയം ആർക്കറിയാം? ആർക്കും അറിഞ്ഞുകൂടാ എന്നതാണ് പരമാർത്ഥം! വാച്ചുകൾ കാണിക്കുന്ന സമയം ശരിയാണെന്നതിന് എന്താണ് ഉറപ്പ്? ശരിയായ സമയം കാണിക്കുന്നത് എന്ന് വിചാരിക്കുന്ന രണ്ട് വാച്ചുകൾപോലും സെക്കൻറുകളുടെ വ്യത്യാസത്തിലാണ് ഓടുന്നത്! അറ്റോമിക്ക് വാച്ചുകൾ നമ്മുടെ വീടുകളിലോ ആസ്പത്രികളിലോ ഇല്ലല്ലോ!

ഇടയിൽക്കയറി ഒരു ചെറപ്പക്കാരൻ

വിജ്ഞാനി :- നമ്മളെല്ലാം വഞ്ചിതരാണ്. ഇതൊരു കളിപ്പീരുപണിയാണ്. എപ്പോഴാണ് യഥാർഥത്തിൽ ആ കൃത്യസമയം? കുഞ്ഞ് വയറ്റിൽ കിടക്കുമ്പോഴേ അത് അനങ്ങുകയും മറ്റും ചെയ്യുന്നില്ലേ? അപ്പോഴും അതിന് ജീവനുണ്ട്. എന്നുപറഞ്ഞാൽ അത് ഈ ലോകം കാണുന്നതിനു മുൻപു തന്നെ ജനിച്ചുകഴിഞ്ഞു! ജീവനില്ലാത്ത ഒരു സാധനം പ്രസവത്തിൽകൂടി വെളിയിലേക്ക് വരുമ്പോഴല്ല, അതിന് ജീവൻ വീഴുന്നത്. ആ സമയത്തിന് ജനനം എന്ന് പറയുന്നതേ ശരിയല്ല. ശ്വാസകോശം മാത്രമാണ് പ്രസവത്തോടുകൂടി പ്രവർത്തിച്ചു തുടങ്ങുന്നത്.

പഠിപ്പും മറ്റും ഉണ്ടെന്നുതോന്നിക്കുന്ന അല്പം
പ്രായം ചെന്ന ഒരാൾ :- ജനന സമയം, സ്ത്രീപുരുഷബീജസങ്കലനസമയമാണ്.

വയോവൃദ്ധൻ :- അതും ശരിയല്ല, ഈ ബീജങ്ങൾക്കും ജീവനുണ്ടല്ലൊ!

ഈ സമയമത്രയും അസ്വസ്ഥനായിരുന്ന:
ജ്യോത്സ്യൻ :- ഞാൻ പോകുന്നു.

സഞ്ജയൻ :- അവിടിരിക്കു. ഇതാ നിങ്ങൾ മിനക്കെട്ടതിൻെറ ഫീസ്.

പോക്കറ്റിൽ നിന്ന് പണമെടുത്തു കൊടുക്കുന്നു.
മനസ്സില്ലാമനസ്സോടെ ജ്യോത്സ്യൻ പണം വാങ്ങുന്നു.
മിക്കവാറും കരയുന്നപോലായ
ജ്യോത്സ്യൻ :-ജീവിക്കാൻ വേറെ മാർഗ്ഗമില്ലാഞ്ഞാ. ഈ തൊഴിൽ മാത്രമാണ് അച്ചരൻ എന്നെ പഠിപ്പിച്ചത്.

മറ്റൊരു യുവാവ്
രഘു :- നിങ്ങളവിടിരിക്കൂ. നിങ്ങളോട് ഞങ്ങൾക്ക് യാതൊരുവിരോധവുമില്ല. ഇന്നും ഈ അന്ധവിശ്വാസം വച്ചു പുലർത്തുന്ന വ്യവസ്ഥിതിയോടാണ് ഞങ്ങൾക്ക് എതിർപ്പ്.

പതിനഞ്ച് വയസ്സ് തോന്നിക്കുന്ന കുട്ടി

ജിജ്ഞാസ് :– കുലുക്കിക്കുത്തി ഫലം പറയുന്നവർക്ക് കുറെ പണം കൊടുത്തില്ലെങ്കിൽ, ഈ മനുഷ്യർക്കൊക്കെ എന്തൊരങ്കലാപ്പാണെന്നോ!

രഘു :– സിസേറിയനാകുമ്പോൾ കുട്ടിയെ പുറത്തെടുക്കുന്ന സമയം പെട്ടെന്നോ കുറേ താമസിച്ചോ ഒക്കെയായെന്നുവരാം. അപ്പോഴേക്ക് കുഞ്ഞിൻെറ ജാതകം അങ്ങോട്ടും ഇങ്ങോട്ടും മാറിക്കൊണ്ടിരിക്കയല്ലേ?

ഡോക്ടർ വിദ്യാർത്ഥിനി

സരോജം :– സുഖപ്രസവമാണെങ്കിൽപോലും, ചിലപ്പോൾ, മരുന്നുകൊടുത്ത് പെയിനുണ്ടാക്കി പ്രസവിപ്പിക്കേണ്ടതായി വരും. അങ്ങനെയും ജനനസമയത്തിന് മാറ്റം വരും.

രഘു :– ജ്യോതിസ്സുകളെ മാത്രം ആരാഞ്ഞിരുന്നതുമാറ്റി ഭാഗ്യാരോഗ്യാദികാര്യങ്ങൾ അതിൽ അടിച്ച കയറ്റും മുൻപ് അതൊരുശാസ്ത്രം ആയിരുന്നു. ഈ പ്രശ്നംവയ്പ് അതിൽ തള്ളിക്കയറ്റി അതിനെ നശിപ്പിച്ചു.

ജ്യോത്സ്യൻ :– പ്രശ്നംവയ്ക്കൽ നൂറ് ശതമാനം അന്ധവിശ്വാസമാണ്. അതിൽ നിന്നൊന്നും തന്നെ അറിയാൻ പറ്റില്ല. മറ്റു മാർഗ്ഗമില്ലാത്തകാരണം, അറിഞ്ഞുകൊണ്ടുതന്നെ മനുഷ്യരെ പറ്റിച്ച് വിഡ്ഢികളാക്കുകയാണ് ഞങ്ങൾ. ഞാനിത് തുറന്നുപറയുന്നത് എന്നേപ്പോലുള്ള ചതിയന്മാർക്കാർക്കും ഒട്ടും പിടിക്കുകയില്ല.

ദീക്ഷയുള്ള ചെറുപ്പക്കാരൻ

ശ്രേയസ്സ് :– ജ്യോത്സ്യത്തിൻെറ അടിസ്ഥാനമേ തെറ്റിപ്പോയിരിക്കുന്നു. രാഹുവെന്നും കേതുവെന്നും സങ്കൽപത്തിൽ മാത്രമുള്ള രണ്ട് പാപഗ്രഹങ്ങൾക്ക് മനുഷ്യൻെറ മേൽ സ്വാധീനം ചെലുത്തുവാനൊക്കുമെന്നുള്ളതുതെറ്റല്ലേ? പുതു കണക്കനുസരിച്ച് ബുധൻ, ശുക്രൻ, ഭൂമി, ചൊവ്വ, വ്യാഴം, ശനി, യുറാനസ്, നെപ്റ്റ്യൂൺ, അങ്ങനെ ഗ്രഹങ്ങൾ എട്ട്. സൂര്യൻ ഒരു നക്ഷത്രമാണെന്നത് നല്ലവണ്ണം അറിയാവുന്ന ഒരു കാര്യമാണ്. പ്ലൂട്ടോയ്ക്ക് ഗ്രഹസ്ഥാനം നഷ്ടപ്പെട്ടു. നക്ഷത്രമായ സൂര്യനെയും, ഭൂമിയുടെ ഒരു ഉപഗ്രഹം മാത്രമായ ചന്ദ്രനെയും ഗ്രഹമായി കണക്കാക്കി അതിനെയും, സങ്കല്പത്തിൽ മാത്രം നിലകൊള്ളുന്ന മറയത്തരങ്ങൾ രാഹുവിനെയും കേതുവിനെയും ഒക്കെക്കൂടി ഒരു ഒൻപത് എണ്ണത്തെ ഒപ്പിച്ച് തല്ലിക്കൂട്ടിയ ജ്യോത്സ്യം കുപ്പപ്പാത്രത്തിലിടാൻ സമയമായില്ലേ? നമുക്കീ ജ്യോത്സ്യത്തിനെതിരായി വൻ പ്രചാരം നടത്തണം.

കറുത്ത നിറമുള്ള സ്ത്രീ.

പാറു :– ഗുരുത്വാകർഷണശക്തിക്കും കാന്തശക്തിക്കും മനുഷ്യൻെറ ആരോഗ്യത്തെ സ്വാധീനിക്കുവാനാകുമെന്ന് സമ്മതിച്ചാലും, ഭാഗ്യം, വിദ്യാഭ്യാസം, വിവാഹം, ധനം, ജനനം, മരണം, സന്തതി മുതലായവയുടെ കാര്യത്തിൽ ഗ്രഹങ്ങൾക്കുള്ള പങ്ക് എന്തെന്ന് സങ്കല്പിക്കുകപോലും അസാദ്ധ്യം.

നളിനി :– ദേവപ്രശ്നം ദൈവകോപകാരണം വെളിവാക്കും പോലും!

നിർദ്ദോഷ് :–ദൈവത്തിന് മനുഷ്യനോട് കോപം വരേണ്ട കാര്യമേ ഇല്ല. എന്തെന്നാൽ, ദൈവം മനുഷ്യന് നൽകിയ, തെറ്റുകളും ചെയ്യുവാൻ മനുഷ്യനേ പ്രേരിപ്പിക്കന്ന തലച്ചോറിൻെറ ദൂഷ്യം കൊണ്ടല്ലയോ അങ്ങനൊക്കെ ചെയ്യുന്നത്?

രഘു :– പത്തു പ്രവചനം നടത്തുന്നതിൽ ഒരെണ്ണം വിജയിച്ചാൽ, അതിന് വൻപിച്ച പ്രചാരം ലഭിക്കും എന്നതാണ് ഇവരുടെ വിജയ രഹസ്യം. ബാക്കി ഫലിക്കാതെ പോയ ഒൻപതെണ്ണത്തിൻെറ കാര്യം, ആരുമേ അറിയാതെ മറന്നുപോകും ഈ മനുഷ്യർ, എന്നെന്നേക്കുമായി!

മനുശ്രീ :– പ്രശ്നംവയ്പുകാർ, പൂജാരികൾ, കാർമ്മികർ, യാഗം നടത്തുന്നവർ, പുരോഹിതർ, ആചാര്യന്മാർ, ഇങ്ങനെ ദൈവത്തിൻെറ പേരിൽ ജീവിക്കുമവരുടെ ഇടയിൽ, ഒരു അലിഖിതധാരണയുണ്ടെന്നത്, കഴുതയായ പൊതുജനം മനസ്സിലാക്കാത്തതാണ് ദൈവസിൽബന്ധികളുടെ വിജയം!

ശ്രോതസ്സ് :– ഈ പ്രശ്നംവയ്പുകാരുടെ സ്വന്തം ജാതകം പരിശോധിച്ചാൽ, മഠയന്മാരുടെയും മഠയികളുടെയും എണ്ണം ഈ ലോകത്ത് കൂടിക്കൂടിവരാനുള്ള സാദ്ധ്യത വളരെ വ്യക്തമായിത്തന്നെ തെളിഞ്ഞ് കാണുവാൻ സാധിക്കും! കൈരേഖ, പക്ഷി, സംഖ്യ, അക്ഷരം, ഗൗളി മുതലായവയെ മനുഷ്യൻെറ ഭാഗ്യാരോഗ്യാദികാര്യങ്ങളുമായി ബന്ധപ്പെടുത്തി ശാസ്ത്രങ്ങളാണെന്ന് പേരുകൊടുത്ത് അങ്ങനെയും കുറെ പടച്ചുവച്ചിട്ടുണ്ട്, വഞ്ചനകൾ, മനുഷ്യനെപ്പറ്റിക്കാൻ! ഇതെല്ലാം നിരോധിക്കേണ്ടതാണ്.
നിങ്ങൾ എത്രാമത്തെ വയസ്സിൽ മരിക്കുമെന്ന് ഗണിച്ച് സ്വന്ത ജാതകം ഒന്ന് പറയാമോ?

ജ്യോത്സ്യൻ :–പറ്റില്ല. എന്ന് പറഞ്ഞാൽ, മറ്റുള്ളവരെ പറ്റിക്കുവാൻ മാത്രമേ ജാതകം എഴുതാവൂ എന്ന് അർത്ഥം!

സഞ്ജയൻ :– ഇയാൾ എത്രാമത്തെ വയസ്സിൽ മരിക്കും എന്ന് പറയാമോ?

ജ്യോത്സ്യൻ :– പറയാൻ ഒക്കും.

സഞ്ജയൻ :– ശരി! അത് 70 എന്നിരിക്കട്ടെ. പക്ഷേ, ആർക്ക് വേണമെങ്കിലും, എപ്പോൾ വേണമെങ്കിലും ആരെയും കൊല്ലുവാൻ പറ്റുമെന്നതല്ലേ പരമാർത്ഥം? ഇപ്പോൾ ബഹുഭൂരിപക്ഷം ആളുകളും അങ്ങനെ ചെയ്യാതിരിക്കുന്നത്, പിടിക്കപ്പെട്ടേക്കും ശിക്ഷിക്കപ്പെട്ടേക്കും എന്നുള്ള ഭയംകൊണ്ടു മാത്രമാണ്! ഈ ഭൂമിയിൽ ആഹാരത്തിന് യാതൊരു മാർഗ്ഗവും ഇല്ലെന്ന ഒരു കാലം വന്നാൽ, അന്ന് മനുഷ്യൻ മനുഷ്യനെ കൊന്ന് തിന്നുകതന്നെ ചെയ്യും. ഏതാണ്ട് അതുപോലുള്ള കൊലയാണ് ജ്യോത്സ്യന്മാർ ചെയ്യുന്നത്.

ഇടയിൽക്കയറി ഒരു ചെറപ്പക്കാരി

വിജ്ഞാനി :- ജന്മനക്ഷത്രം എന്ന സങ്കല്പം പോലും തെറ്റാണ്. അടുത്തുള്ള ഏതാനും നക്ഷത്രങ്ങളുടെ സ്ഥാനങ്ങൾകൂട്ടിയോജിപ്പിച്ച് എന്തിൻെറയെങ്കിലും ഒരാകൃതി സൃഷ്ടിക്കുവാൻ സാധിച്ചെന്നുവച്ച് ആ നക്ഷത്രസമൂഹത്തിന് മനുഷ്യൻെറ ആയുരാരോഗ്യ വിദ്യാഭ്യാസ സാമ്പത്തിക ഭാഗ്യ നിർഭാഗ്യാദികാര്യങ്ങളിൽ ഒന്നും ചെയ്യുവാൻ കഴിയുകയില്ല. നക്ഷത്രങ്ങൾ സൂര്യനെക്കാളും കോടാനുകോടി പ്രകാശവർഷങ്ങൾക്കപ്പുറം അകലെയാണ് സ്ഥിതിചെയ്യുന്നത്. ഒരുപ്രകാശവർഷം എന്നുപറയുന്നത്, പ്രകാശം സഞ്ചരിക്കുന്ന വേഗതയിൽ (അതായത് 9407-ന് പിന്നാലെ 8 പൂജ്യങ്ങൾകൂടെചേർന്നാൽ കിട്ടുന്ന സംഖ്യയുടെ അത്രയും കിലോമീറ്റർ വേഗതയിൽ എന്ന് അർത്ഥം!)

സരോജം :- ചില അവയവങ്ങളുടെ പ്രവർത്തനം നിലച്ചുപോകയാൽ, ആ സന്നമരണസാദ്ധ്യതയുള്ള ഒരു രോഗിക്ക്, കൃത്രിമഉപകരണങ്ങൾ ഉപയോഗിച്ച്, നിലച്ചുപോയ അവയവം ചെയ്തുകൊണ്ടിരുന്ന അതേ ജോലി ചെയ്യിപ്പിച്ചോ, മറ്റൊരാളുടെ അതേ അവയവം വച്ചുപിടിപ്പിച്ചോ, ഒരു മനുഷ്യജീവൻ കുറേ സമയത്തേക്കുകൂടെയോ കുറേ വർഷങ്ങളിലേക്കുകൂടെയോ ദീർഘിപ്പിക്കുന്നില്ലേ ഭിഷഗ്വരന്മാർ? അപ്പോൾ ആ മരണസമയത്തിന് മാറ്റം വരുന്നില്ലേ? ആകയാൽ ഈ ജാതകത്തിൽ എന്തിരിക്കുന്നു? ഒരു ചുക്കുമില്ല.

ജ്യോത്സ്യൻ :- സാമ്പത്തികലക്ഷ്യം മാത്രം വച്ചുകൊണ്ട് എല്ലാ ദൃശ്യശ്രാവ്യമാദ്ധ്യമങ്ങളും വാരഫലങ്ങൾ പ്രസിദ്ധപ്പെടുത്തുന്നത് കൊലപാതകമാണ്. അറിഞ്ഞോ അറിയാതെയോ, മനുഷ്യനെ പറ്റിക്കുന്ന, മനുഷ്യദ്രോഹപരമായുള്ള, ജ്യോത്സ്യത്തൊഴിൽ നിർത്തി, എന്തെങ്കിലും അന്തസ്സുള്ള പണി കണ്ടെത്തുവാൻ ഞാൻ ആത്മാർത്ഥമായി ശ്രമിക്കും!

സഞ്ജയൻ :- മറ്റുള്ളവരും അങ്ങനെ ചെയ്യും എന്ന വിശ്വാസത്തോടുകൂടി നമുക്കീ ചർച്ച അവസാനിപ്പിക്കാം.

((((((((((()))))))))))

# രംഗം IX

രാധ ഫ്ളാറ്റ് 9 വാത്സല്യത്തിലേക്ക് ചെല്ലുന്നു. കടം വാങ്ങിയ ഒരു പുഞ്ചിരിയോടുകൂടി രാധ വിനോദിൻെറ അടുത്തുചെന്നിരുന്ന് സ്നേഹത്തോടെ തോളിൽ പിടിച്ചുകൊണ്ട്:

രാധ: ഞാൻ പിണങ്ങിയാ പോയതെന്ന് വിചാരിച്ചു, അല്ലേ?

കാപ്പി കുടിച്ചുകൊണ്ടിരുന്ന വിനോദ്, രാധയെ കണ്ടമാത്രമുതൽ അന്ധാളിച്ച് ഇരിക്കുകയാണ്. രാധയുടെ പെരുമാറ്റവും സമീപനവുമൊക്കെ കാണുകയും സംസാരം കേൾക്കുകയും ചെയ്തശേഷം വിനോദിൻെറ മുഖഭാവത്തിൽ അല്പം മാറ്റം വരുന്നു. അവൾ വഴക്കിടാൻ വന്നതല്ല എന്ന് മനസ്സിലായപ്പോൾ അല്പം പുഞ്ചിരിയോടുകൂടി:

വിനോദ്: കാപ്പിയിട്ടത് ഇരിപ്പുണ്ട്. ഞാൻ പോയി എടുത്തുകൊണ്ട് വരാം.

വിനോദ് പോയ തക്കം നോക്കി, രാധ കൊണ്ടുവന്നിരുന്ന ഒരു ചെറിയ കടലാസ്സുപൊതി അഴിച്ച് അതിലേ പൊടി അവൾ വിനോദിൻെറ കാപ്പിയിൽ ചേർത്ത് വിരൽകൊണ്ട് ഇളക്കി വെച്ച്, ഒന്നും അറിയാത്തമട്ടിൽ ഇരിക്കുന്നു. വിനോദ് കാപ്പിയുമായിവന്ന് രാധയ്ക്ക് കൊടുക്കുന്നു. രാധ അത് വാങ്ങി, കുടിക്കുന്നമാതിരി അഭിനയിക്കുന്നു. വിനോദ് രാധയുടെ അടുത്തിരുന്ന് കാപ്പി കുടിക്കുന്നു.

രാധ: നല്ല കാപ്പി. ഞാൻ ബാത്ത്റൂമിൽ ഒന്ന് പോയിട്ട് വരട്ടേ.

അവൾ എഴുന്നേറ്റ് അപ്പുറത്തേക്ക് പോയി ഒളിച്ചു നിന്ന് വിനോദിനെ വീക്ഷിക്കുന്നു. വിനോദിന് അല്പം മയക്കത്തിൻെറ ലക്ഷണം കണ്ടപ്പോൾ തിരികെ വിനോദിൻെറ അടുത്തേക്ക് ചെല്ലുന്നു.

രാധ: നമുക്കിനി എത്രയും വേഗം നമ്മുടെ വിവാഹം അങ്ങ് നടത്തണം.

അല്പം ഉറക്കപ്പിച്ചോടുകൂടി:

വിനോദ്: അതൊക്കെ ആലോചിച്ച് വേണോവേണ്ടയോ എന്ന് നമുക്ക്മെല്ലെ തീരുമാ.......

ഇപ്പോൾ രാധയുടെ മുഖത്ത് ദേഷ്യഭാവം നിഴലിക്കുന്നുണ്ട്. വിനോദ് ബോധംകെടുന്നു. അരയിൽ നിന്ന് ഒരു ചെറിയ കുപ്പിയെടുത്ത് തുറന്ന് അതിൽ നിന്ന് എന്തോ ദ്രാവകം എടുത്ത്, വിനോദിൻെറ കണ്ണുതുറന്ന് ഏതാനും തുള്ളികൾ രണ്ടു കണ്ണുകളിലും ഒഴിക്കുന്നു. രാധ താൻ കൊണ്ടുവന്നിരുന്ന പിച്ചാത്തി എടുക്കുന്നു. വിനോദിൻെറ അടുത്തേക്ക് അടുക്കുന്നു. കുനിയുന്നു. അല്പ സമയത്തേക്ക് ലൈറ്റ് അണയുന്നു. അവിടെ എന്തൊക്കെയൊ സംഭവിക്കുന്നു. പെട്ടെന്ന് രാധ ശ്വാസം വിടുന്ന ശബ്ദം കേൾക്കാം. അണപ്പോടുകൂടി രാധ ഫോണിൻെറ അടുക്കലേക്ക് നീങ്ങി ഫോൺ ചെയ്യുന്നു.

രാധ: ഹലോ....... പോലീസ്സ് സ്റ്റേഷൻ. ഞാൻ ഞാവൽറോഡിലുള്ള വാത്സല്യം വീട്ടിൽ നിന്നാണ് വിളിക്കുന്നത്. ഒരു ആംബുലൻസുമായി എത്രയും പെട്ടെന്ന് ഇവിടേക്കു വരണം. എന്നെ അറസ്റ്റു ചെയ്യുകയും വേണം. ഞാൻ ഒരാളിനെ അല്പം മുറിവേൽപ്പിച്ചു.

വിനോദിൻെറ നടു ഒരു കൈലേസുകൊണ്ട് മൂടിയിരിക്കുന്നു. അവളുടെ കയ്യിൽ അല്പം രക്തം കാണാം. അവൾ എന്തോ ജനാലയില്ക്കൂടി വെളിയിലേക്ക് രണ്ടുപ്രാവശ്യം വലിച്ചെറിയുന്നു. അവിടെ (വിശ്രമിച്ചുകൊണ്ടിരുന്ന പട്ടികൾ അതിൻെറ പിന്നാലെ ഓടിയിരിക്കാം. അവിടെ പട്ടികൾ കുരച്ച് കടിപിടി കൂടുന്നതിൻെറ ശബ്ദം കേൾക്കാം.) രാധ

അസ്വസ്ഥയായി അങ്ങോട്ടുമിങ്ങോട്ടുമുലാത്തുന്നു. ആംബുലൻസിൻെറ സൈറൻെറയും മോട്ടോർവാഹനങ്ങളുടെയും ശബ്ദത്തില്ക്കൂടി പോലീസ്സവിടെ എത്തിച്ചേർന്നുവെന്ന് വ്യക്തമാകുന്നു. പോലീസ്സ് കടന്നുവരുന്നു. വിലങ്ങുവയ്ക്കുവാൻ രാധ കൈകാണിച്ചുകൊടുക്കുന്നു. വിലങ്ങുവെച്ച് ഒരുതെള്ളോടുകൂടി:

വനിതാപോലീസിൻസ്പക്റ്റർ: കേറെടീ ജീപ്പിൽ.

മുന്നിൽ രാധയും പിന്നാലെ രണ്ട് പോലീസ്സുകാരും വെളിയിലേക്ക് പോകുന്നു. ഫോട്ടോഗ്രാഫർ വിനോദിൻെറ ഫോട്ടോകൾ എടുക്കുന്നു. കൈലേസിൽ അല്പം രക്തം കാണാം. ശീഘ്രം വിനോദ് വെളിയിലേക്ക് കൊണ്ടുപോകപ്പെടുന്നു. മൂന്ന് പോലീസ്സുകാരും ഫോട്ടോഗ്രാഫറും ഒഴിച്ച് ബാക്കി പോലീസ്സകാരും വെളിയിലേക്ക് പോകുന്നു. ആംബുലൻസും മറ്റൊരു വണ്ടിയും അവിടം വിട്ടുപോകുന്ന പ്രതീതി ശബ്ദം ഉളവാക്കുന്നു.

((((((((()))))))))

# രംഗം X

യവനികയിൽ 'സ്ത്രീസമാജം ഓഫീസ്' എന്ന് കാണാം. സമ്മേളനം നടന്നുകൊണ്ടിരിക്കുന്നു. വ്യസനത്തിൻെറ ഒരന്തരീക്ഷമാണ് രംഗം പ്രദാനം ചെയ്യുന്നത്.

സെക്രട്ടറി: നമ്മുടെ സമാജാംഗമായ രാധയുടെ കാര്യം ചർച്ച ചെയ്യുവാനാണ് ഈ അടിയന്തിര യോഗം വിളിച്ചുകൂട്ടിയിട്ടുള്ളത്. രാധയുടെ വിവരങ്ങൾ പത്രദ്വാരെയും അല്ലാതെയും നിങ്ങൾ എല്ലാവരും ഇതിനോടകം അറിഞ്ഞിരിക്കുമല്ലോ. സമാജത്തിൻെറ ചിലവിൽ ഒരു അഭിഭാഷകനെ വച്ച് രാധയുടെ കേസ്സ് വാദിച്ച് രാധയെ എങ്ങനെയും രക്ഷിച്ചെടുക്കണമെന്നതാണ്, സമാജാംഗങ്ങളുടെ ഇടയിൽ പൊന്തിവന്നിട്ടുള്ള അഭിപ്രായം. എന്നാൽ അതിനൊരു തടസ്സമായി നിൽക്കുന്നത്, ഇപ്പോൾ രാധതന്നെയാണ്. അഭിഭാഷകരാരും വേണ്ട. കേസ്സ് താൻതന്നെ വാദിച്ചുകൊള്ളാമെന്നാണ്, രാധ പറയുന്നത്.

ശരണി: അതുവേണ്ട. വാദം ശരിയായില്ലെങ്കിൽ രാധയെ നമുക്ക് നഷ്ടപ്പെടും.

സെക്രട്ടറി: നമുക്കൊരഞ്ചംഗസമിതിയെ തിരഞ്ഞെടുക്കാം. അവർ പോയി രാധയുമായി സംസാരിക്കട്ടെ എന്നുവെയ്ക്കാം. പക്ഷേ അതിനും ഒരു വലിയ തടസ്സം. ഇനി തന്നെ കാണുവാൻ ആരും അങ്ങോട്ട് ചെല്ലേണ്ട എന്നും, ആരെയും ഇനി താൻ കാണുവാൻ ആഗ്രഹിക്കുന്നില്ലെന്നും, അച്ഛനമ്മമാർ ആയാൽ പോലും. തന്നെ കാണുവാൻ ആരെയും അനുവദിക്കണ്ട, എന്ന് പോലീസ്സിനോട് അപേക്ഷിക്കുവാൻ പോകയാണെന്നും രാധ പറഞ്ഞു.

ഉണ്ണിസ: അത് കണക്കാക്കണ്ട. കേസിൽ കക്ഷിചേരാൻ അനുവാദം വാങ്ങിച്ചുകൊണ്ട് ഒരു അഭിഭാഷകനെ നമുക്ക് വയ്ക്കാം.

സെക്രട്ടറി: ആ സാദ്ധ്യതയും ഞങ്ങൾ ആരായാതിരുന്നില്ല. അതിനും പ്രശ്നങ്ങൾ ഉണ്ട്. ഇത് തികച്ചും ഒരു ക്രിമിനൽ കേസ്സാകയാൽ അതിനുള്ള സാദ്ധ്യതയും വളരെക്കുറവാണെന്നാണ് വക്കീലന്മാരുടെ അഭിപ്രായം.

ത്രേസ്യ: അത് കണക്കാക്കണ്ട. നമുക്ക് ഏതായാലും ഒരു അഭിഭാഷകനെ വയ്ക്കാം. ഇത്സ്ത്രീസമൂഹത്തെ മൊത്തം ബാധിക്കുന്ന ഒരു പ്രശ്നമാകയാൽ. കോടതിയോ രാധയോ സ്വീകരിക്കുന്നെങ്കിൽ സ്വീകരിക്കട്ടെ, വക്കീൽ ഫീസ്സ് നമുക്ക് കൊടുക്കാം.

ഗ്രീഷ്മ: അതൊരു നല്ല ഐഡിയ ആണ്. നമുക്കൊന്ന് ശ്രമിച്ചു നോക്കാം. എന്നാ നമുക്ക് വേഗം പിരിയാം. അതിനായി ശ്രമിക്കാം.

(((((((((()))))))))

# രംഗം XI

കോടതിയിൽ തന്നോട് ചോദിക്കപ്പെടുന്ന ചോദ്യങ്ങൾക്ക് ഉത്തരം രാധ നൽകിക്കൊണ്ടിരിക്കുന്നു.

രാധ: വിനോദിൻെറയും എൻെറയും വീടുകൾ അടുത്തടുത്തുള്ളവയാണ്. ചെറുപ്പം മുതലേ ഞങ്ങൾ ഒരുമിച്ച് കളിച്ചു, സ്കൂളിൽ ഒരുമിച്ച് പോയി, സ്കൂളിൽ നിന്ന് ഫ്ളാറ്റിലേക്ക് ഒരുമിച്ച് വന്നു, രണ്ടു ഫ്ളാറ്റുകളിലും വച്ച് ഞങ്ങളുടെ ആഹാരം, ഞങ്ങൾ ഒരുമിച്ച് കഴിച്ചു, സ്കൂളിലും ആഹാരം ഞങ്ങൾ ഒരുമിച്ച്തന്നെ കഴിച്ചു, ഫ്ളാറ്റുകളൽപോലും ഞങ്ങൾ ഒരുമിച്ചായിരുന്നു പഠിച്ചിരുന്നത്. ഇപ്രകാരമാണ് കിൻറ്റർഗാർഡൻ മുതൽ പ്ളസ് വൺ വരെയും ഞങ്ങൾ ഒരുമിച്ച് ജീവിച്ചത്. ഞങ്ങളുടെ മാതാപിതാക്കൾ ഞങ്ങൾക്ക് പരിപൂർണ്ണ സ്വാതന്ത്ര്യം തന്നിരുന്നു. ഞങ്ങൾ മുറക്ക് കാണാറുള്ളകാരണം, വിനോദ് എന്നെ സാധാരണ, ഫോണിൽ വിളിക്കാറില്ലായിരുന്നു. കഴിഞ്ഞ തിങ്കളാഴ്ച രാവിലെ സാധാരണയിൽനിന്ന് വ്യത്യസ്തമായി വിനോദ് എന്നെ ഫോണിൽ വിളിച്ച് ഞാൻ അത്യാവശ്യമായി

അങ്ങോട്ട് ചെല്ലുവാൻ ആവശ്യപ്പെട്ടു. എന്തോ വളരെ അത്യാവശ്യമുണ്ടായിരിക്കുമെന്ന് കരുതി പെട്ടെന്ന് ഞാൻ അവിടെ ചെന്നു. സാധാരണയിൽനിന്ന് വ്യത്യസ്തമായി അയാൾ എന്നെ കയറിപ്പിടിച്ചു. ഞാൻ എതിർത്തപ്പോൾ പെട്ടെന്ന് വാതിൽ കുറ്റിയിട്ടിട്ട് അയാൾ വീണ്ടും എന്നെ കയറിപ്പിടിച്ചു. 'ഇതെന്താ ഇത്? നിനക്ക് ഭ്രാന്ത് പിടിച്ചോ?' എന്നു ചോദിച്ചുകൊണ്ട് ഞാൻ അങ്ങേയറ്റം എതിർത്തു.

[[(രാധ കേൾക്കുന്നതായി:)

വിനോദ്: അതേടി...കുറേ നാളായി ഞാൻ കാത്തിരിക്കയായിരുന്നു ഇങ്ങനൊരവസരത്തിനുവേണ്ടി.

രാധ: ഞാൻ വിളിച്ചുകൂവും.

വിനോദ്: കേൾക്കാൻ ഇവിടതിന് ആരും ഇല്ലല്ലോ.
(തുടർന്ന് പിടിയും വലിയും. പൈശാചികമായ ഒരു ബലാൽസംഗത്തിൻെറ സകല വശങ്ങളും വ്യക്തമാക്കുമാറ് പിടിയുടെയും വലിയുടെയും, സാധനങ്ങൾ വീഴുന്നതിൻെറയും, ആവേശത്തിൻെറയും, ശബ്ദങ്ങൾ.)]]

രാധ: അയാൾ എന്നെ ബലാൽസംഗം ചെയ്തു.
[[(രാധ കേൾക്കുന്നതായി:)
(അലർച്ചയുടെയും ഞരക്കത്തിൻെറയും മറ്റും ശബ്ദങ്ങൾ സകലഗാംഭീര്യത്തോടും കേൾക്കുന്നു.) ]]

ഗ. വക്കീൽ :– അയാൾ എന്തൊക്കെ ചെയ്തു എന്നതിനാണ് ഇവിടെ പ്രസക്തി. അത് വിശദമായിവിവരിച്ച് പറയണം.

ജഡ്ജി :– ബലാൽസംഗം ചെയ്തു എന്ന് പറഞ്ഞാൽ വ്യക്തമാകുന്നില്ലേ. ഇതൊക്കെ സ്ത്രീകളെക്കൊണ്ട് പറയിപ്പിക്കുവാനുള്ള പ്രവണത ആർക്കും നല്ലതല്ല. കോടതിയെ മനസ്സിലാക്കുകയാണ് താങ്കളുടെ ശ്രമമെങ്കിൽ ബുദ്ധിമുട്ടണമെന്നില്ല. കോടതിക്ക് എല്ലാം മനസ്സിലായി. ഡോക്ടരുടെ പരിശോധനയിലും അത് വ്യക്തമായിട്ടുണ്ടല്ലോ.

രാധയോടായി
ജഡ്ജി :– യൂ പ്രൊസീഡ്.

((((((((()))))))))

# രംഗം XII

സ്ത്രീസമാജം ഓാഫീസിൽ സ്ത്രീസമാജം കൂടിയിരിക്കയാണ്.

അധ്യക്ഷസ്ഥാനത്ത് സമാജം സെക്രട്ടറി ഇരിപ്പുണ്ട്. ഏതാനും അംഗങ്ങൾ എങ്കിലും ഉണ്ടായിരിക്കണം. എല്ലാവരുടെയും മുഖം വ്യാകുലത വിളിച്ചറിയിക്കുന്നു. ചിലരുടെ മുഖത്ത് ദേഷ്യവും വൈരാഗ്യവും ഒക്കെ പ്രതിഫലിപ്പിക്കുന്ന സംയുക്ത വികാരമാണ് കാണപ്പെടുന്നത്. ഒരു സ്ത്രീ മൂർഛിച്ച കോപത്തിൻെറ വികാരത്തള്ളലിൽ മുൻപിലുള്ള ഡസ്ക്കിൽ ആഞ്ഞ് അടിക്കുന്നു. അടുത്തുള്ളവർ അവരെ സാന്ത്വനപ്പെടുത്താൻ ശ്രമിക്കുന്നു. പലേ ശബ്ദങ്ങൾ, ആക്രോശങ്ങൾ, ഗർജ്ജനങ്ങൾ, സംസാരങ്ങൾ മുതലായവ പലേ ശബ്ദത്തിൽ, പലേ വികാരത്തിൽ കേൾക്കാം അവർ ഒരോരുത്തരായി എഴുനേറ്റ് അവരുടെ വികാരങ്ങൾ പ്രകടിപ്പിക്കുന്നു.

1. അവനെ റോഡേ നടത്തി ചാട്ടവാറുകൊണ്ട് അടികൊടുക്കണം.

2. അവൻെറ ദേഹം ഇഞ്ചിഞ്ച് ആയി മുറിക്കണം.

3. അങ്ങനെ അവൻ ചാകുവാൻ അനുവദിക്കരുത്.

4. ചികിത്സിച്ച് ഭേദമാക്കി വീണ്ടും ഇതുപോലുള്ള ശിക്ഷകൾ തുടരെത്തുടരെ കൊടുത്തുകൊണ്ടേയിരിക്കണം.

5. അങ്ങനെ അവനെ പ്രകൃതിദത്തമായുള്ള മരണം ഉണ്ടാകുന്നതുവരെ ജീവിപ്പിക്കണം.'

സ്ത്രീസമാജം സെക്രട്ടറി എഴുനേല്ക്കുന്നു. പെട്ടെന്ന് അന്തരീക്ഷം പരിപൂർണ്ണ നിശബ്ദത പ്രാപിക്കുന്നു. അല്പം നീണ്ടസമയം അത് അങ്ങനേ തുടരുന്നു. അതിനുശേഷം അല്പം ഗൽഗദത്തോടുകൂടി സെക്രട്ടറി:

ജനനി : താനോ ഏതായാലും നശിച്ചു. തൻെറ ഗതി ഇനി മറ്റൊരു സ്ത്രീക്കും ഉണ്ടാകാതിരിക്കുവാൻ തന്നേക്കൊണ്ട് എന്തെല്ലാം ചെയ്യുവാൻ സാധിക്കുമോ, അതൊക്കെ ചെയ്യണം എന്നുള്ള ഒരേ ഒരു ആഗ്രഹം, അല്ല ദൃഢനിശ്ചയം, അതുമാത്രമാണ് രാധയെ ഇപ്പോൾ നയിക്കുന്ന, നിയന്ത്രിക്കുന്ന ഏക വികാരം. സ്ത്രീസമൂഹത്തിനുവേണ്ടിയാണ് രാധയുടെ എല്ലാ പ്രവൃത്തികളും. തൻെറ തിക്ത്താനുഭവങ്ങൾ, മറ്റു സ്ത്രീകൾക്ക്, പ്രത്യേകിച്ച് യുവതലമുറക്ക് ഒരു യഥാർത്ഥ ഗുണപാഠമായിരിക്കുവാനാണ് രാധ ശ്രമിക്കുന്നത്. തന്നെ തൂക്കിക്കൊന്ന് സ്ത്രീകൾക്ക്, ഒരു രക്തസാക്ഷിയെ നൽകാനായിരിക്കുമോ രാധയുടെ ശ്രമം എന്നുപോലും ഞാൻ സംശയിക്കുന്നു. രാധയെ പൂർണ്ണ ആരോഗ്യവതിയായി ജീവനോടെ നമുക്ക് തിരികെ കിട്ടും എന്ന് നമുക്ക് പ്രത്യാശിക്കാം.

പരിപൂർണ്ണ നിശബ്ദതയോടെ അന്തരീക്ഷം തുടരുന്നു. സെക്രട്ടറി മെല്ലെ നടന്നകലുന്നു. അതോടെ മറ്റുള്ളവരും വളരെ സാവധാനം നിശബ്ദമായി കാൽച്ചുവടുകളുടെ

ശബ്ദം പോലും കേൾക്കാതെ പിരിഞ്ഞു പോകുന്നു. എല്ലാവരും പോയശേഷവും അങ്ങിങ്ങ് ഒന്നുരണ്ട് പേർ കമഴ്ന്ന് ശിരസ്സ് മുൻപിലുള്ള ഡസ്ക്കിൽ ചായ്ച്ച്വച്ചുകൊണ്ടിരിക്കുന്നതായി കാണാം.
അടക്കിയ നിലവിളിയുടെ ശബ്ദം കേൾക്കാം.

((((((((()))))))))

# രംഗം XIII

കോർട്ടുരംഗം 9–ൻെറ തുടർച്ച.

രാധ: പിറ്റേ ദിവസവും ഞാൻ അവിടെ ചെന്നു. വലിയ സ്നേഹം നടിച്ചുകൊണ്ട്. എനിക്ക് കാപ്പി എടുക്കാൻ അയാൾ അടുക്കളയിലേക്ക് പോയപ്പോൾ മേശപ്പുറത്തിരുന്ന അയാളുടെ കാപ്പിയിൽ, ഏതാനും ഉറക്കഗുളികകൾ പൊടിച്ചത് ഞാൻ കൊണ്ടുചെന്നിരുന്നത്, ചേർത്ത് ഇളക്കിവച്ചു. അയാൾ കാപ്പികൊണ്ടുവന്ന് എനിക്ക് തന്നു. ഞാൻ അത് കുടിക്കുന്ന ഭാവം കാണിച്ചു. അയാൾ അയാളുടെ കാപ്പിയെടുത്ത് കുടിച്ചു. അധികം താമസിയാതെ അയാൾ നല്ല ഉറക്കമായി. അപ്പോൾ അയാളുടെ കണ്ണുകൾ ഓരോന്നായി തുറന്ന് അവയിൽ ഞാൻ ആസിഡ് ഒഴിച്ചു. അടുത്തതായി ഞാൻ അയാളുടെ ലിംഗാവയവങ്ങൾ മുറിച്ച് വെളിയിലേക്ക് എറിഞ്ഞു. അത്, പട്ടികൾ എടുത്തുകൊണ്ടുപോയി. ഞാൻ നേരെ പോലീസിനെ വിളിച്ച് വിവരം പറഞ്ഞു. ഒരു ആംബുലൻസുമായി വരുവാനാണ് പറഞ്ഞത്. എന്നെ അറസ്റ്റ്ചെയ്യണമെന്നും ആവശ്യപ്പെട്ടു. അവർ വന്ന് വിനോദിനെ ആസ്പത്രിയിലേക്കു കൊണ്ടുപോയി. എന്നെ അറസ്റ്റു ചെയ്തും കൊണ്ടുപോയി. ഇതാണ് യഥാർത്ഥത്തിൽ നടന്നത്. ഇതിന് എന്തു ശിക്ഷവേണമെങ്കിലും ഞാൻ അനുഭവിച്ചുകൊള്ളാം. ഇനി മറ്റൊരു സ്ത്രീയും അയാളാൽ റേപ്പ്ചെയ്യപ്പെടുകയില്ലല്ലോ. അങ്ങനെ എൻെറ ജീവിതത്തിൽ കൂടി സ്ത്രീകൾക്ക് വലിയൊരുസേവനം ചെയ്യുവാൻ സാധിച്ചതിൽ എനിക്ക് വലിയ സന്തോഷമുണ്ട്. ബഹുമാനപ്പെട്ട കോടതി, സ്ത്രീസമൂഹത്തിനായി ഒരു ദയ കാണിക്കണമെന്നൊരപേക്ഷയുണ്ട്.

കോടതി: ഇത് സ്വയരക്ഷയ്ക്കായി ചെയ്ത ഒരു കുറ്റകൃത്യമാണെന്ന് കോടതിക്ക് തോന്നുന്നില്ല. മനുഷ്യസമുദായത്തിൻെറ മനസ്സാക്ഷിയെ ഉണർത്തുക എന്ന ഉദ്ദേശത്തിൽ ചെയ്തതായിരിക്കാം. തെറ്റുചെയ്യുന്നവരെ ശിക്ഷിക്കുവാൻ നിങ്ങൾക്ക് അധികാരമില്ല. നിയമം കൈയിൽ എടുക്കുവാൻ ആർക്കും അവകാശം ഇല്ല. ഉം പറയൂ എന്തെന്നുവച്ചാൽ.

രാധ: സ്വയരക്ഷയ്ക്കുവേണ്ടി ചെയ്തതല്ല. ബലാൽസംഗശേഷം സ്വയരക്ഷയ്ക്കെന്തുചെയ്യാനിരിക്കുന്നു!
സ്ത്രീസമൂഹത്തത്തിൻെറ ഒന്നാകെയുള്ള രക്ഷയ്ക്കുവേണ്ടിയാണ് ഞാനങ്ങനെ ചെയ്തത്. സ്ത്രീരക്ഷയ്ക്കായി ഇൻഡ്യയിൽ ഇപ്പോൾതന്നെ 22 നിയമങ്ങൾ ഉണ്ടെങ്കിലും ബലാൽസംഗം ചെയ്യുന്ന പുരുഷനുള്ള ശിക്ഷ, അയാളുടെ ബാഹ്യ

ലിംഗാവയവങ്ങൾ വിച്ഛേദിച്ച്കളയലായിരിക്കണമെന്നും, അയാളുടെ കണ്ണുകൾ രണ്ടും നിർബന്ധമായി എടുത്ത് രണ്ട് അന്ധർക്ക് കാഴ്ച കൊടുക്കുന്നതിന് ഉപയോഗിക്കണമെന്നും ആക്കി, നിയമത്തിൽ ഭേദഗതി വരുത്തി സ്ത്രീകളോട് നീതി പുലർത്തിക്കൊണ്ടുള്ള പുതിയ നിയമം പാർലമെൻറ്റിൽ പാസ്സാക്കണമെന്ന് ഗവർമെൻറ്റിനോട് ശുപാർശ ചെയ്യണമെന്ന് അഭ്യർത്ഥിച്ചു കൊള്ളുന്നു. ലോകരാഷ്ട്രങ്ങൾക്ക് ഈ കാര്യത്തിൽ ഒരു ഏകീകൃത നിയമവും സമീപനവും സാദ്ധ്യമാണോ എന്നും അന്വേഷിക്കണമെന്നപേക്ഷ.

കോടതി: എന്തിനാണീകണ്ണുകൾ എടുത്തുമാറ്റണമെന്ന് പറയുന്നത്?

രാധ: ഒരു സ്ത്രീയേയും, അയാൾ കാണുവാൻ പോലും ഇടയാകാതിരിക്കാൻ.

കോടതി: ഈ കാര്യത്തിൽ, കോടതിക്ക് എന്തെങ്കിലും ചെയ്യുവാൻ സാധിക്കുമോ എന്ന് പരിശോധിച്ച്, വേണ്ടത് ചെയ്യുന്നതാണ്.

രാധ: വിനോദ് ചെയ്ത തെറ്റ് എൻെറ ജീവിതം തകർത്തു. ഒരു ക്രൂരപുരുഷൻ ചെയ്ത തെറ്റുകൊണ്ട് ഒരു നിരപരാധി സ്ത്രീയുടെ ജീവിതം നശിച്ചുതകർന്നു. ഒരു ശവമായി ജീവിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഞാൻ ചെയ്ത കുറ്റത്തിന് എന്നെ തൂക്കിക്കൊല്ലണമെന്നും, എൻെറ കൊള്ളാവുന്ന അവയവങ്ങൾ എല്ലാം പാവപ്പെട്ട ആവശ്യക്കാർക്ക് ദാനം ചെയ്യണമെന്നും ഞാൻ ബഹുമാനപ്പെട്ട കോടതിയോട് താഴ്മയായി യാചിച്ചുകൊള്ളുന്നു.

കോടതി: വിചാരണ നാളെയും തുടരുന്നതാണ്. വിധി പ്രഖ്യാപനവും ഉണ്ടാകും. കോടതി ഇന്ന് പിരിയുന്നു.

കോടതി പിരിയുന്നു.

((((((((()))))))))

## രംഗം XIV

<u>അഖിലലോകസ്ത്രീസമ്മേളനം</u> നടന്നുകൊണ്ടിരിക്കയാണ്.

സജ്ജീകരണങ്ങൾ എല്ലാം ഏറെക്കുറെ അഖിലലോകസ്ത്രീസമ്മേളനങ്ങളിൽ മുൻസീനുകളിലേതുപോലെ തന്നെ.

നബീസ: സ്ത്രീപീഢനം, ശിശുപീഢനം മുതലായവയെക്കുറിച്ചുള്ള വാർത്തകൾ

ഇന്ന് സർവ്വസാധാരണമാണ്. പത്രദ്വാരാ അവ നമുക്ക് സുപരിചിതമാണ്. ഇത്, ഇന്നും ഇന്നലെയും ഒന്നും തുടങ്ങിയതല്ല. പുരാതനകാലം മുതലേ നടന്നുപോരുന്നുണ്ട് എന്നത് വ്യക്തമാണ്. പക്ഷെ, അവയൊന്നും വെളിയിൽ വന്നിരുന്നില്ല. മതങ്ങളുടെ മതിലുകളുടെ കെട്ടുറപ്പ് അത്രക്ക് ശക്തമാണ്. നിഗൂഢരഹസ്യങ്ങൾ ഒരിക്കലും ചോർന്നിരുന്നില്ല. ഭയപ്പെടുത്തിയോ, കൊല നടത്തിയോ, ചോർച്ച തടഞ്ഞിരുന്നു. ഇന്ന്, ചാരന്മാർ മുഖേനയൊ സ്റ്റിംഗ് ഓപ്പറേഷനില്ക്കൂടിയൊ അവ പുറത്തു വരുന്നു. കേസ്സുകൾ നടക്കുന്നു. പലതും പല കാരണങ്ങളാൽ അവസാനം തേച്ചുമായിച്ച് കളയാറുണ്ടെങ്കിലും!

മേരി: പുരോഹിതരുടെ ശിശുപീഡനങ്ങളും സ്ത്രീപീഡനങ്ങളും മറ്റും, പൊതുജനങ്ങളോട് നിരുപാധികം ക്ഷമചോദിക്കേണ്ട ഗതികേടുപോലും പോപ്പിനുണ്ടാക്കിക്കൊടുത്തു. പത്രത്തിൽ ആ വാർത്ത അടുത്തകാലത്ത് വന്നിരുന്നത് നിങ്ങൾക്ക് ഓർമ്മയുണ്ടായിരിക്കുമല്ലൊ.

ജനനി: കാര്യങ്ങളുടെ കിടപ്പ് ഇങ്ങനെ ആകയാൽ, പുരോഹിതരാകുന്നതിന്, അവർ അവരുടെ ബാഹ്യ ലിംഗാവയവങ്ങൾ എല്ലാം ഛേദിച്ച് കളഞ്ഞിരിക്കണം, എന്നൊരു വകുപ്പുകൂടി എല്ലാ മതങ്ങളുടെയും നിയമസംഹിതയിൽ എഴുതിച്ചേർക്കണം, എന്ന് എല്ലാ മതാദ്ധ്യക്ഷന്മാരോടും അപേക്ഷിക്കുന്ന ഒരു പ്രമേയം ഈ അഖിലലോകസ്ത്രീസമ്മേളനം പാസ്സാക്കി എല്ലാ മതാദ്ധ്യക്ഷന്മാർക്കും അയച്ചുകൊടുണമെന്ന് ഞാൻ നിങ്ങളോട് അഭ്യർത്ഥിച്ചുകൊള്ളുന്നു.

(നീണ്ട കയ്യടി)

രാധയുടെ ജീവിതം, ഇങ്ങനെയുള്ള നിയമങ്ങളും ഈ ലോകത്ത് ആവശ്യമാണെന്ന് നമ്മെ പഠിപ്പിക്കുന്നില്ലേ? സംസ്കാരം, 'കൾച്ചർ', നിലനിർത്തുക എന്നോ, കാത്തുസൂക്ഷിക്കുക എന്നോ ഒക്കെപ്പറഞ്ഞാൽ അതിൻെറ അർത്ഥം, അന്ധവിശ്വാസങ്ങൾ അങ്ങനേതന്നെ വച്ചുപുലർത്തണമെന്നല്ല. പ്രകൃതിയെ, പ്രത്യേകിച്ച്, മനുഷ്യരെ സ്നേഹിക്കുവാൻ കഴിവുള്ള, മനുഷ്യരാൽ സ്നേഹിക്കപ്പെടുവാൻ തക്ക സൽസ്വഭാവം ഉള്ള മനുഷ്യരായി സമൂഹത്തെ വളർത്തിയെടുക്കുക എന്നതിനായിരിക്കട്ടെ നമ്മുടെ ശ്രമം.

ഇതുവരെ ആരും ചൂണ്ടിക്കാണിച്ചിട്ടില്ലാത്ത ഒരു പ്രധാനപ്പെട്ട കാര്യം കൂടെ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. എന്തിന് അധികം പറയുന്നു, മനു മനുഷ്യൻെറ <u>പിതാവാണെന്ന് പറഞ്ഞാണെങ്കിലും</u> (മനുഷ്യൻെറ മാതാവാണെന്നല്ല പറഞ്ഞിരിക്കുന്നത് എന്നത് പ്രത്യേകം ശ്രദ്ധിക്കണം); സ്വന്തരൂപത്തിലാണ്, ആദിമനുഷ്യനായ ആദാമിനെ, ദൈവം സൃഷ്ടിച്ചത് എന്ന് പറയുകയും, <u>ആദിമനുഷ്യൻ ഒരു പുരുഷനാണെന്ന് തുറന്നടിക്കുകയും, ചെയ്താണെങ്കിലും,</u> ദൈവം പുരുഷനാണെന്നല്ലേ ഈ പുരുഷഗ്രന്ഥകർത്താക്കൾ കൊണ്ടുവച്ചിരിക്കുന്നത്? ഇതെല്ലാം ഇന്നുവരെയും ഒരെതിർപ്പും ഇല്ലാതെ സ്ത്രീ അന്ധമായി വിശ്വസിക്കുകയും! ദൈവം എന്തുകൊണ്ട് സ്ത്രീ ആയിക്കൂടാ?

(നീണ്ട കയ്യടി)

സ്ത്രീ വഞ്ചിതയാണെന്നതിന് ഇതിൽകൂടുതൽ എന്ത് തെളിവ് വേറെ വേണം?

ഇനിയും അവശേഷിക്കുന്ന ദിവസങ്ങൾ എല്ലാം, വിദേശത്തുനിന്ന് വന്നവർക്ക് വേണ്ടി മാറ്റിവെച്ചിരിക്കുകയാണ്. അവർ പ്രസംഗിക്കുന്നത്, അവരവരുടെ ആ രാജ്യങ്ങളിലെ ഭാഷയിൽ ആയിരിക്കും. എങ്കിലും, നമുക്ക്, എല്ലാം ഉടൻതന്നെ മലയാളത്തിൽ കേൾക്കുവാൻ പറ്റും. അവരുടെ പ്രസംഗസമയത്തും ഇതുപോലെതന്നെ സന്നിഹിതരായി, അവരെപ്രോത്സഹിപ്പിക്കുവാൻ അഭ്യർത്ഥിച്ചുകൊള്ളുന്നു. ഒരു കാര്യം വീണ്ടും ഓർമ്മപ്പെടുത്തിക്കൊള്ളുന്നു. പുരുഷവിരോധം വളർത്തിയെടുക്കുക എന്നതല്ല ഈ സമ്മേളനത്തിൻെറ ഉദ്ദേശ്യം. സ്ത്രീമേധാവിത്വത്തിനുവേണ്ടിയും അല്ല. ആർക്കും ഒരു തെറ്റിദ്ധാരണയും വേണ്ട. സ്ത്രീപുരുഷസമത്വം മാത്രമാണ് നമ്മുടെ ലക്ഷ്യം. പുരുഷവിരോധം വളർത്തുവാൻ ആരും ശ്രമിക്കരുത്. അതിന് ആരെങ്കിലും ശ്രമിച്ചാൽ ലോകസ്ത്രീസമുദായം ഒന്നടങ്കം അതിനെ ചെറുക്കും.

(ചെറിയ കയ്യടി)

ഉണ്ണിസ: വലിയ ശിക്ഷയൊന്നും കൊടുക്കാണ്ടിരുന്നാൽ മതിയായിരുന്നു. ഏതായാലും രാധ ആവശ്യപ്പെട്ടതുപോലെ തൂക്കിക്കൊല്ലാനും ഒന്നും പോകുന്നില്ല.

ത്രേസ്യ, തുടങ്ങി ഏതാനും സ്ത്രീകൾ സംസാരിക്കുന്നു.

ത്രേസ്യ: അതിന് രാധ കൊലക്കുറ്റം ഒന്നും ചെയ്തില്ലല്ലോ. ആസ്പത്രിയിൽ വിനോദ് സുഖം പ്രാപിച്ച് വരികയും ചെയ്യുന്നു. ജീവന് ഒരപകടവുമില്ല. നഷ്ടപ്പെട്ടതൊക്കെ പോയതുതന്നെ.

((((((((()))))))))

# രംഗം XV

കോടതി ആരംഭിച്ചുകഴിഞ്ഞിരിക്കുന്നു.

വിധിപ്രഖ്യാപനം നടന്നുകൊണ്ടിരിക്കുന്നു. സാധാരണയിൽ കൂടുതൽ തിരക്ക് ഇന്ന് കോടതിയിൽ അനുഭവപ്പെടുന്നു. രാധയുടെ വീട്ടുകാരും സ്നേഹിതരും സ്ത്രീസമാജത്തിൻെറ ആൾക്കാരും പൊതുജനങ്ങളും കൂടിയിട്ടുണ്ട്. സ്ത്രീകൾ എണ്ണത്തിൽ വളരെ കൂടുതലുണ്ട്.

നല്ല പോലീസ്കാവൽ ഏർപ്പെടുത്തിയിട്ടുണ്ട്.
വിനോദ് ഇല്ല.

ജഡ്ജിയുടെ ശബ്ദമൊഴിച്ച് ബാക്കി കാര്യങ്ങളിൽ കോടതിയെ നിശബ്ദത ഭരിക്കുന്നു.

കോടതി: ഇത്രയും ദിവസങ്ങൾക്കുള്ളിൽ വിസ്താരമോ ക്രോസ്സ്വിസ്താരമോ, സാക്ഷിവിസ്താരമോ ഒന്നുംകൂടാതെ ഒരു ക്രിമിനൽകേസ്സിൽ ഇത്രശീഘ്രം വിധി പ്രഖ്യാപിക്കുവാൻ സാധിക്കുന്നത് ലോകചരിത്രത്തിൽ ഇതാദ്യമായിരിക്കാം. അത് സാദ്ധ്യമാക്കിത്തീർത്തത് പ്രതിയാണ്. അതിന് പ്രതിയെ അഭിനന്ദിക്കാതിരിക്കുവാൻ കോടതിക്ക് സാധിക്കുന്നില്ല. ഒരു ക്രിമിനൽ കുറ്റവാളിയെ ശിക്ഷിക്കുന്നതിൽ കോടതിക്ക് വേദന തോന്നുന്നതും നീതിന്യായചരിത്രത്തിൽ ഇതാദ്യമായിട്ടായിരിക്കാം.

സ്ത്രീകൾക്ക് സുരക്ഷിതത്വം ഇല്ലെന്നും, ഇന്നു നിലവിലുള്ള നിയമങ്ങൾകൊണ്ട് സുരക്ഷിതാബോധം സ്ത്രീകൾക്ക് ലഭിക്കുന്നില്ലെന്നും കോടതിയുടെ ശ്രദ്ധയിൽ പെട്ടിട്ടുണ്ട്. സ്ത്രീകൾക്ക് സുരക്ഷിതത്വബോധം ലഭിക്കത്തക്കരീതിയിൽ നിയമനിർമ്മാണം ആവശ്യമാണെന്നും നീതിന്യായപീഠം മനസ്സിലാക്കുന്നു. അങ്ങനൊരു നിയമനിർമ്മാണം നടത്തുമ്പോൾ അത് പുരുഷന്മാർക്ക് എതിരായി ദുർവിനിയോഗം ചെയ്യാതിരിക്കുവാൻ വേണ്ട മുൻകരുതലുകളും ഉണ്ടായിരിക്കേണ്ടതും അത്യാവശ്യമാണെന്നകാര്യം കോടതി മറക്കുന്നില്ല. അടിയന്തിരമായി ഇക്കാര്യത്തിൽ സർക്കാരിന് എന്തുചെയ്യുവാൻ സാധിക്കുമെന്ന് കോടതി ആരായുന്നതാണ്. പ്രതി ചൂണ്ടിക്കാണിച്ച ശിക്ഷകളേക്കുറിച്ചും പരിഗണിക്കുന്നതാണ്. അതിൻെറ നിയമവശങ്ങളേക്കുറിച്ച് സർക്കാർ ആരായുന്നപക്ഷം, ഒരു ഭരണഘടനാബഞ്ചുതന്നെ രൂപീകരിച്ച് വിചിന്തനംചെയ്ത് എത്രയും പെട്ടെന്ന് തീരുമാനം എടുത്ത് സർക്കാരിനെ അറിയിക്കുന്നതാണ്.

ലോകരാഷ്ട്രങ്ങളിലെല്ലാം ഇക്കാര്യത്തിൽ ഒരു ഏകീകൃത ശിക്ഷാസമ്പ്രദായം ഏർപ്പെടുത്തുന്ന കാര്യത്തിൽ ആ രാഷ്ട്രങ്ങളുടെ ശ്രദ്ധ ക്ഷണിക്കുവാൻ എന്തെങ്കിലും ചെയ്യുവാൻ നമ്മുടെ സർക്കാരിന് സാധിക്കുമോ എന്നതും ആരായാവുന്നതാണ്.

പ്രതി നിരുപാധികം കുറ്റം ഏറ്റുപറഞ്ഞിരിക്കുകയാൽ, ഇന്ന് നിലവിലുള്ള നിയമങ്ങൾ അനുസരിച്ച് ശിക്ഷ നൽകുന്നു. പ്രതി രാധക്ക് പരമാവധി കുറഞ്ഞ ശിക്ഷയാണ് നൽകിയിരിക്കുന്നത്. ഈ കുറഞ്ഞ ശിക്ഷ നൽകിയതുകൊണ്ട്, സ്ത്രീകൾ നിയമം കയ്യിലെടുത്താൽ ഇതുപോലെ കുറഞ്ഞ ശിക്ഷയേ ലഭിക്കൂ എന്ന് ധരിക്കരുത്. ഈ കേസിൻെറ പ്രത്യേക സാഹചര്യങ്ങൾ കണക്കിലെടുത്തുകൊണ്ട് അങ്ങനെ ചെയ്യാമെന്ന് കോടതിക്ക് തോന്നുകയാൽ, അപ്രകാരം ഒരുവിട്ടുവീഴ്ചക്ക് തയ്യാറായി എന്നേ ഉള്ളു. സങ്കടം ഉള്ള കക്ഷി ഏതെങ്കിലും ഉണ്ടെങ്കിൽ അവർക്ക് അപ്പീലിന് പോകാം. പ്രതി രാധക്ക് അഞ്ചു വർഷം വെറുംതടവ് വിധിച്ചുകൊള്ളുന്നു.

വക്കീലന്മാരുടെയും അവിടെ കൂടിയിട്ടുള്ള എല്ലാവരുടെയും കണ്ണുകളിൽ നിന്നും കണ്ണുനീർകണങ്ങൾ അടർന്നടർന്നു വീഴുന്നു. പലരും അവരുടെ വികാരങ്ങൾ മറയ്ക്കുവാൻ ശ്രമിക്കുന്നു.
ജഡ്ജിയുടെ കണ്ണുകളിൽ നിന്നുപോലും രണ്ടുതുള്ളി കണ്ണീർ വീഴാതിരിക്കുന്നില്ല. അത് മറച്ചുകൊണ്ട് ജഡ്ജി എഴുന്നേറ്റ് പോകുന്നു. കോടതിയിലുള്ളവർ എല്ലാം എഴുന്നേൽക്കുന്നു. രംഗം 7-ലെ അതേ വനിതാപോലീസിൻസ്പക്റ്റർ കുറ്റവാളിയെ വെളിയിലേക്ക് നയിക്കുന്നു. പിന്നാലെ മറ്റുള്ളവരും നിശബ്ദരായി ഇറങ്ങുന്നു.

((((((((()))))))))

## രംഗം XVI

കോടതിക്കു മുൻപിലുള്ള വീഥി.

രാധ വെളിയിലേക്ക് വരുന്നു. കോടതിയിലുണ്ടായിരുന്ന മറ്റുള്ളവർ രാധയെ പിൻതുടരുന്നു. വനിതാപോലീസിൻസ്പക്റ്റർ കുറ്റവാളിയെ വെളിയിലേക്ക് നയിക്കുന്നു.
ഏത് വനിതാപോലീസിൻസ്പക്റ്റർ മുൻപ് രാധയെ പിടിച്ചുതള്ളി നിഷ്ഠൂരമായി പെരുമാറി അറസ്റ്റചെയ്തുവോ അതേ വനിതാപോലീസിൻസ്പക്റ്റർതന്നെ രാധയെ സെല്യൂട്ട് ചെയ്ത് വളരെ ബഹുമാനത്തോടുകൂടി വിലങ്ങു വയ്ക്കുന്നു.

രാധയെ സ്വീകരിക്കുവാൻ കയ്യിൽ ഹാരങ്ങളുമായി അനവധി സ്ത്രീകൾ കാത്തുനില്പുണ്ട്. ഇൻസ്പക്റ്റർ വിലങ്ങഴിച്ചുമാറ്റി ഹാരങ്ങൾ സ്വീകരിക്കുവാൻ രാധയെ അനുവദിക്കുന്നു. കഴുത്ത് നിറയുമ്പോൾ അവൾ അത് ഊരുന്നു. ഒരു പോലീസ്സ് കോൺസ്റ്റബിൾ അവളിൽ നിന്ന് അത് വാങ്ങുന്നു. വീണ്ടും കഴുത്ത് നിറയുമ്പോൾ മുൻപിലത്തേപ്പോലെ അവയും മാറ്റപ്പെടുന്നു. ഒടുവിൽ ഹാരാർപ്പണത്തിന് ഒരാൾ മാത്രം അവശേഷിക്കുന്നു. ആ ഹാരം

കഴുത്തിൽത്തന്നെ അണിഞ്ഞുകൊണ്ട് രാധ പൊതുജനങ്ങളെ വന്ദിച്ചശേഷം ഇപ്രകാരം പറയുന്നു.

> രാധ: തൂക്കിക്കൊല്ലപ്പെടണം എന്ന എന്റെ ആഗ്രഹം ഏതായാലും സാധിച്ചില്ല. ഇനി ആത്മഹത്യചെയ്യുവാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. ഇനിയുമുള്ള എന്റെ ജീവിതം പൂർണ്ണമായും, സ്ത്രീകളുടെ ഉന്നമനത്തിനു വേണ്ടി പ്രവർത്തിക്കുവാൻ മാത്രമായിരിക്കും.

ഇപ്പോൾ രാധയെ വീണ്ടും വിലങ്ങുവച്ച് വശത്തേ തിരശീലക്കുപിന്നിൽ കാണാത്ത സ്ഥലത്തേക്ക് കൊണ്ടുപോകുന്നു. പിന്നാലെ മറ്റുള്ളവരും അപ്രത്യക്ഷമാകുന്നു. ജീപ്പ് ദൂരേക്ക് പാഞ്ഞുപോകുന്ന ശബ്ദം കുറഞ്ഞുകുറഞ്ഞ് ഇല്ലാതാകുന്നു. ഇപ്പോൾ അവിടെ പരിപുർണ്ണ നിശബ്ദത അനുഭവപ്പെടുന്നു.

(പക്ഷെ, ശ്മശാനനിശബ്ദത അസഹനീയമാകുമ്പോൾ, പെട്ടെന്ന് ഒരു കൊച്ചു പെൺകുട്ടി പൊട്ടിക്കരഞ്ഞ് ആ ശബ്ദം ഒരുവലിയ നിലവിളിയിലേക്കുയർന്ന് മെല്ലെമെല്ലെ കുറഞ്ഞുകുറഞ്ഞ് ഇല്ലാതാകുന്നു.)

നാടകം അവസാനിക്കുന്നു.

**((((((((()))))))))**